Mr. Chellappan New Jayavilas Ward X Perumbavur

# നളിനി

അല്ലെങ്കിൽ

## ഒരു സ്നേഹം

---


എൻ. കുമാരൻ ആശാൻ


---


"ശാരദാ" ബുക്കുഡിപ്പോ

തോന്നയ്ക്കൽ

---

16-ാം പതിപ്പ് കാപ്പി—3000




---


എസ്സ്. ആർ. പ്രസ്സ്,—തിരുവനന്തപുരം.

1120.

# മുഖവുര

ഞാൻ "നളിനി" എഴുതാൻ ആരംഭിച്ചിട്ടു മൂന്നു കൊല്ലത്തിന്നു മേലാകും. 'മിതവാദിയി'ൽനിന്ന് എൻെറ 'വീണപൂവു്' പകത്തി എഴുതി സി. എസ്. സുബ്രഹ്മണ്യൻ പോററി ബി. ഏ. അവർകൾ 'ഭാഷാപോഷിണി' യിൽ പ്രസിദ്ധപ്പെടുത്തിയ കാലത്താണു ഞാൻ ഇതു തുടങ്ങിയതു്. പിന്നെ പല അസൌകൎയ്യങ്ങളാലും പൂൎത്തിയാകാതെ കിടക്കുന്ന ഏതാനും ഖണ്ഡകൃതികൾ അടങ്ങിയ എൻെറ നോട്ടുപുസ്തകവനത്തിൽ വളരെക്കാലം തപസ്സുചെയ്തശേഷം ഈ കൃതിയിൽ പ്രത്യേകമുള്ള എൻെറ 'ഒരു സ്നേഹം' കൊണ്ടും ബി. വി. ബുക്കുഡിപ്പോക്കാരുടെ ഉത്സാഹംകൊണ്ടുമാണ് കഴിഞ്ഞ ഇംഗ്ലീഷുവർഷാവസാനത്തോടുകൂടിയെങ്കിലും 'നളിനി'ക്കു 'ദിവാകര' കരസ്പർശമുണ്ടാവാൻ ഇടയായതു്.

അവതാരികയിൽ പറയുന്നതുപോലെ ഇതു് ഒരു പുതിയ പ്രസ്ഥാനമാണെന്നും, അതുകൊണ്ടു് ഇപ്പോഴത്തെ കവിതാഗതി അനുസരിച്ചു് ഇതിൽ സാധാരണ വായനക്കാൎക്കു് അഭിരുചി തോന്നുമോ എന്നും എനിക്കു സംശയം തോന്നി. ആ സ്ഥിതിക്കു് ഇതിൽ അടങ്ങിയ ആശയങ്ങളെ ഏതാണ്ടു വെളിപ്പെടുത്തി വായനക്കാരുടെ ശ്രദ്ധയെ ആകർഷിക്കത്തക്ക ഒരു അവതാരിക എഴുതിച്ചേർത്താൽ വളരെ പ്രയോജനകരമായിരിക്കുമെന്നു് ഞാൻ വിചാരിച്ചു. ആ ഉദ്ദേശം മഹാപണ്ഡിതനും, മഹാകവിയുമായ മഹാമഹിമശ്രീ ഏ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെക്കൊണ്ടു് നിവ്വഹിപ്പിക്കേണമെന്ന എൻെറ

ആഗ്രഹത്തെ അവിടെ അറിയിക്കയും, സൗജന്യനിധിയായ അവിടുന്ന് അത്ര സന്തോഷപുരസ്സരം സമ്മതിക്കയും ചെയ്തു. അവതാരിക സംക്ഷിപ്തമാണെങ്കിലും ഇതിൽ കവി മര്യാദ അനുസരിച്ചു മൂടിവച്ചിരുന്ന മൎമ്മസ്ഥാനങ്ങളിൽ എല്ലാം മൎമ്മജ്ഞനായ അവിടുത്തെ വിരലുകൾ നൈപുണ്യത്തോടെ പ്രവേശിച്ചിരിക്കുന്നതായി കാണുന്നതിൽ എനിക്കു വലിയ ചാരിതാൎത്ഥ്യം തോന്നുന്നു.

ശബ്ദസംബന്ധമായ നിർബന്ധങ്ങളിൽ ചിലതു ഒഴിവാക്കിയിരുന്നെങ്കിൽ മാററു കൂടുമായിരുന്നില്ലേ എന്നു് അവതാരികയിൽ ശങ്കിക്കുന്നു. അതുകൊണ്ടു്, ഈ കവിതയിൽ സൎവ്വത്ര കാണുന്ന ദ്വിതീയാക്ഷര പ്രാസനിർബന്ധത്തിൻെറയോ മറേറാ സന്താനമായി വല്ല അസ്വാരസ്യമോ അൎത്ഥഗ്രഹവിളംബമോ ഒക്കെ വല്ല ദിക്കിലും വന്നിട്ടുള്ളതായി തിരുമനസ്സിലേക്കു തോന്നിയിരിക്കണം. ആ ന്യൂനതയെ ഞാൻ സമ്മതിക്കുന്നു.

എൻെറ അപേക്ഷയെ സ്വീകരിച്ചു പുസ്തകം മുഴുവൻ സശ്രദ്ധം വായിച്ചുനോക്കി ഈ സരസമായ അവതാരിക എഴുതുവാൻ ദയയുണ്ടായ തിരുമനസ്സിലെ നേക്കു് ഞാൻ. എന്നും കൃതജ്ഞനാണു്. ബി. വി. ബുക്കുഡിപ്പോക്കാരുടെ നേക്കും ഇതിൻെറ പ്രസിദ്ധീകരണവിഷയത്തിൽ എനിക്കുള്ള കൃതജ്ഞത ഒട്ടും കുറഞ്ഞതല്ല. ഈ മുഖവുരയോടുകൂടി ‘നളിനി’യെ സഹൃദയരായ വായനക്കാരുടെ മുമ്പാകെ അയച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
29-10-1911. } എൻ. കുമാരൻ ആശാൻ.

# അവതാരിക

ഗതാനുഗതികത്വത്തേക്കാൾ നവനവോല്ലേഖകല്പന യിലാണ് കവികൾ അധികം ദൃഷ്ടിവെക്കേണ്ടതെന്നു് ഈ ഖണ്ഡകാവ്യം വായിക്കുന്നവക്ക് നല്ലവണ്ണം ബോധപ്പെട്ടും. ഇക്കാലത്തെ കവിതാഗതി നോക്കുമ്പോൾ ഇതൊരു പുതിയ പ്രസ്ഥാനമാണെന്നതിനു് സംശയമില്ല.

വാസനയുണ്ടെങ്കിൽ 'അമ്പലും അമ്പിളിയും വണ്ടും തണ്ടാരും' എല്ലാംകൂടി ഒന്നിച്ചും വെവ്വേറെയും അങ്ങുമിങ്ങും വെച്ചുകെട്ടാതെതന്നെ നല്ല അലങ്കാരങ്ങൾ ഉണ്ടാക്കാമെന്നും ആ പുതിയ മോടികൊണ്ടു് കവിതയ്ക്കു ഭംഗി കൂട്ടുതലല്ലാതെ കുറവു വരികയില്ലെന്നും ഈ ചെറിയ കാവ്യം ധാരാളം കാണിച്ചിട്ടുണ്ടു്. വാല്മീകി, വ്യാസൻ, കാളിദാസൻ മുതലായ മഹാകവികളുടെ കൃതികളിൽ ഗൂഢമായിട്ടെങ്കിലും അന്തർഭവിക്കാത്ത ആശയങ്ങൾ ദുർല്ലഭമായാലും കണ്ടാലറിയാത്തവിധം വേഷം മാററിയും സന്ദർഭത്തിന്നനുസരിച്ചു് ഏററക്കുറവു വരുത്തിയും അവയെ പ്രയോഗിക്കേണ്ടതാണെന്നു് പല ഘട്ടങ്ങളിലും ഇതു് തെളിയിച്ചിട്ടുമുണ്ടു്.

ഏതെങ്കിലും ഒരു പഴയ ഇതിവൃത്തം എടുത്തു് വല്ല മോടിയും വെച്ചു് കുറച്ചൊന്നു മിനുക്കി ആദ്യവസാനം ഓരോ മംഗളവും ചേർത്തു് ചൊല്ലുന്നതല്ല കവിയുടെ മനോ

ധമ്മമെന്ന് ഈ കാവ്യത്തിൻെറ പുറമേയുള്ള ആകൃതി കൊണ്ടുതന്നെ അറിയാവുന്നതാണു്. ഇതിലെ കഥാവസ്തു കല്പിതമാണെന്നു മാത്രമല്ല അതിൻെറ രീതിയും അസാധാരണമായിരിക്കുന്നു. സാധാരണക്കാർ രജോഗുണപ്രധാനമാണെന്നും ആ ഗുണത്തെ പോഷിപ്പിക്കുന്ന സാമഗ്രികൾ കൊണ്ടുമാത്രം പുഷ്ടിപ്പെടുന്നതാണെന്നും കരുതി വർണ്ണിച്ചുവരുന്ന ശൃംഗാരംതന്നെയാണു് ഇതിലെ സ്ഥായിയായ രസമെങ്കിലും പ്രാപഞ്ചികവ്യവഹാരങ്ങളിൽ നിന്നൊഴിഞ്ഞു് സത്വഗുണവൃത്തിയവലംബിച്ചുകൊണ്ടിരിക്കുന്ന നിലയിലും ആ അനുരാഗം വർദ്ധിക്കുന്നതായിട്ടാണു് കാണിച്ചിരിക്കുന്നതു്. പരിശുദ്ധമായ അനുരാഗത്തിൻെറ അല്ലെങ്കിൽ കലർപ്പില്ലാത്ത ശൃംഗാരരസത്തിൻെറ സൂക്ഷ്മസ്ഥിതി ഗ്രഹിക്കുന്നതിൽ ഈ സംഗതി ഏററവും ഉപയുക്തമായിട്ടുണ്ടെന്നു് വേറെ പറയേണ്ടതില്ല.

കഥാവസ്തു പഴയതായാലും പുതിയതായാലും അതിൻെറ നിർവ്വഹണം കാര്യമെല്ലാം സാധിച്ചു ഭരതവാക്യവുംകൂടി കഴിഞ്ഞ മട്ടായിരിക്കണമെന്നു ഭാഷാകവികൾക്കല്ല സംസ്കൃതകവികൾക്കുംകൂടി പണ്ടേയ്ക്കുപണ്ടേതന്നെ വലിയ നിർബന്ധമുള്ളതുപോലെയാണു് കണ്ടുവരുന്നതു്. സംഭോഗശൃംഗാരത്തെക്കാൾ വിപ്രലംഭശൃംഗാരത്തിന്നു് ആസ്വാദ്യത അധികമുണ്ടെന്നുള്ളതിൽ വാദമില്ലാതിരിക്കെ, അത്ഥമില്ലാത്ത ഈ നിർബന്ധത്തിൽപെട്ടു് രസസ്ഫൂർത്തിക്കു വിശ്രാന്തിവരുത്തിക്കലാശിപ്പിക്കുന്നതു് അത്യാവശ്യമല്ലെന്നു

ഈ കാവ്യത്തിലെ നിൎവഹണം നമുക്കു മനസ്സിലാക്കിത്തരുന്നു. ഈ രീതി പാശ്ചാത്യകവിതകളിൽ ധാരാളമാണെങ്കിലും നമ്മുടെ ഇടയിൽ അപൂൎവ്വം തന്നെയാണു്.

എന്നാൽ അൎത്ഥകല്പനയിൽ ഇത്രത്തോളം നിഷ്കൎഷ ചെയ്തിട്ടുള്ളതുപോലെ ശബ്ദബന്ധത്തെ സംബന്ധിച്ച നിൎബന്ധങ്ങളിൽ ചിലതു് ഒഴിവാക്കുകയും കൂടി ചെയ്തിരുന്നു എങ്കിൽ ഈ കാവ്യത്തിനു ഭംഗി ഒരു മാററു കൂട്ടുകയില്ലായിരുന്നോ എന്നൊരു ചോദ്യത്തിനു വക കാണുന്നുണ്ടു്.

ഇതുവരെ പറഞ്ഞതെല്ലാം ഈ കാവ്യത്തിൽ സ്ഥൂലമായിത്തന്നെ കാണാവുന്ന വിഷയങ്ങളെപ്പററിയാണു്. സൂക്ഷ്മമായി നോക്കുമ്പോൾ ഇതിന്റെ നിൎവഹണം രമണീയമായ സംഭോഗശൃംഗാരത്തിന്റെ ഉത്തമകാഷ്ഠയിൽത്തന്നെ പൎയ്യവസാനിച്ചതായിട്ടു കാണാം. ശൃംഗാരമെന്നു പറഞ്ഞുവരുന്ന ഭാവത്തിൽ ഏതു ദശവരെ സഹൃദയന്മാൎക്കു് ആസ്വാദ്യത കൂടിക്കൂടി വരുന്നുവോ ആ ദശയിലാണു് ഇതിലെ നായികയുടെ ഭാവം നിലനിൎത്തിയിരിക്കുന്നതു്. നായകൻ അത്രയുംകൊണ്ടു നിൎവൃതനുമാണു്. എന്നുതന്നെയല്ല നിഷ്കളങ്കമായ രസസ്ഫൂൎത്തി ബ്രഹ്മാനന്ദത്തെക്കാൾ ഒരുപടി താഴുന്നതേ ഉള്ളു എന്നുള്ള ഗ്രന്ഥതത്വത്തിനും ഈ കാവ്യം നല്ല ദൃഷ്ടാന്തമായി തീൎന്നിട്ടുണ്ടു്.

1087 തുലാം 8-ാംനു-<br>
തിരുവനന്തപുരം } A. R. Raja Raja Varma.

# നളിനി

അല്ലെങ്കിൽ

## ഒരു സ്നേഹം

---

നല്ല ഹൈമവതഭൂവിൽ,—ഏറെയായ്
കൊല്ലം,—അങ്ങൊരു വിഭാതവേളയിൽ,
ഉല്ലസിച്ചു യുവയോഗിയേകനൽ
ഫുല്ല ബാലരവിപോലെ കാന്തിമാൻ. 1

ഓതി, നീണ്ട ജടയും നഖങ്ങളും
ഭൂതിയും ചിരതപസ്വിയെന്നതും,
ദ്യോതമാനമുടൽ നഗ്നമൊട്ടു ശീ-
താതപാദികളവൻ ജയിച്ചതും. 2

പാരിലില്ല ഭയമെന്നു മേറെയു-
ണ്ടാരിലും കരുണയെന്നു മേതിനും
പോരുമെന്നുമരുളീ പ്രസന്നമായ്
ധീരമായമുഖ കാന്തിയാലവൻ. 3

തൽപരത്വമവനാൎന്നിരുന്നു തെ-
ല്ലപ്പോൾ,—വെന്നരിയെ യൂഴി കാക്കുവാൻ
കോപ്പിടും നൃപതിപോലെയും കളി-
ക്കോപ്പെടുത്ത ചെറുപൈതൽപോലെയും. 4

ഇത്ര ധന്യത തികഞ്ഞു കാൺമതി-
ല്ലത്ര നൂനമൊരു സാൎവ്വഭൌമനിൽ
ചിത്തമാം വലിയവൈരി കീഴമ-
ൎന്നത്തൽതീൎന്ന യമിതന്നെ ഭാഗ്യവാൻ. 5

ധ്യാനശീലനവനങ്ങധിത്യകാ-
സ്ഥാനമാൎന്നു തടശോഭ നോക്കിനാൻ
വാനിൽനിന്നു നിജ നീഡമാൎന്നെഴും
കാനനം ഖഗയുവാവുപോലവേ. 6

ഭൂരി ജന്തുഗമനങ്ങൾ, പൂത്തെഴും
ഭൂരുഹങ്ങൾ നിറയുന്ന കാടുകൾ,
ദൂരദൎശന കൃശങ്ങൾ, കണ്ടുതേ
ചാരുചിത്രപടഭംഗിപോലവൻ. 7

പണ്ടു തൻെറ പുരപുഷ്പവാടിയുൾ-
ക്കൊണ്ട വാപികളെ വെന്ന പൊയ്കയിൽ
കണ്ടവൻ കുതുകമാൎന്നു തെന്നലിൽ
തണ്ടലഞ്ഞു വിടരുന്ന താരുകൾ. 8

സാവധാന മെതിരേററുചെല്ലുവാ-
ന്നാ വികസ്വരസരസ്സയച്ചപോൽ
പാവനൻ സുരഭിവായു വന്നു ക-
ണ്ടാവഴിക്കു പദമൂന്നിനാനവൻ. 9

ആഗതക്കു വിഹഗസ്വരങ്ങളാൽ
സ്വാഗതം പറയുമാ സരോജിനി
യോഗിയെ വശഗനാക്കി—രമ്യഭൃ-
ംഗഭംഗികൾ ഹരിക്കുമാരെയും. 10

എന്നുമല്ല ശുഭരമ്യഭൂവിവ-
ക്കെന്നുമുള്ളൊരനവദ്യഭോഗമാം;
വന്യശോഭകളിലത്രയല്ല യീ-
ധന്യനാർന്നൊരു നിസർഗ്ഗജം രസം. 11

ആകയാൽ സ്വയമകുണ്ഠമാനസൻ
പോകയാമതുവഴിക്കു തന്നിവൻ,
ഏകകാര്യമഥവാ ബഹുത്വമാം
ഏകഹേതു ബഹു കാര്യകാരിയാം. 12

കുന്നുതന്നടിയിലെത്തവേ സ്വയം
നിന്നുപോയ് ഝടിതി ചിന്തപൂണ്ടപോൽ,
എന്നുമല്ല ചെറുതാർത്തിയാർന്നവാ-
റൊന്നുവീർത്തു നെടുതായുടൻ യതി. 13

എന്നുവാൻ യമിയിവണ്ണ മന്തരാ
ചിന്തയാൎന്നതഥവാനിനയ്ക്കുകിൽ,
ജന്തുവിന്നു തുടരുന്നു വാസനാ-
ബന്ധമിങ്ങുടലു വീഴുവോളവും. 14

അപ്പുമാൻെറയകമോളമാൎന്ന വീ-
ഴ്പ്പൊഴാഞ്ഞതനതിദൂരഭൂമിയിൽ
അത്ഭുതം! തരുവിലീനമേനിയായ്
നില്പൊരാൾക്കു തിരതല്ലി ഹൃത്തടം. 15

സ്വാന്തനിഷ്ഠയതിനായ് കുളിച്ചു നീർ-
ചിന്നുമീറനൊടു പൊയ്കതൻതടേ
ബന്ധുരാംഗരുചി തൂവി നിന്നുഷ-
സ്സന്ധ്യപോലെയൊരു പാവനാംഗിയാൾ. 16

കണ്ടതില്ലവർ പരസ്പരം, മരം-
കൊണ്ടു നേർവഴി മറഞ്ഞിരിക്കയാൽ,
രണ്ടുപേരുമകതാരിലാൎന്നിതുൾ-
കണ്ണ—കാൺക ഹഹ! ബന്ധവൈഭവം! 17

അത്രപോമ്മുദിതയാൾക്കു തൽക്ഷണം
ശീതബാധ വിരമിച്ചുവെങ്കിലും,
ശ്വേതമായ് ഝടിതി കുങ്കുമാഭമാ-
മാതപം തടവിലും മുഖാംബുജം. 18

ആശപോകിലുമതിപ്രിയത്തിനാൽ
പേശലാംഗിയഴലേകുമോർമ്മയിൽ
ആശു വായുവിൽ ഝരൽപ്രസൂനയാ-
മാ ശിരീഷലതപോൽ ഞെടുങ്ങിനാൾ. 19

സീമയററഴലിലൊട്ടു സൂചിത-
ക്ഷേമമൊന്നഥ ചലിച്ചു, മീനിനാൽ
ഓമനച്ചെറുമൃണാളമെന്നപോൽ
വാമനേത്രയുടെ വാമമാം കരം. 20

ഹന്ത! കാനനതപസ്വിനീ ക്ഷണം
ചിന്ത ബാലയിവളാർന്നു വാടിനാൾ,
എന്തിനോ?—കുലവധൂടികൾക്കെഴു-
ന്നന്തരംഗഗതിയാരറിഞ്ഞുതാൻ! 21

ഒന്നുനിർണ്ണയമുദീർണ്ണശോഭയാ-
ളിന്നു താപസകുമാരിയല്ലിവൾ,
കുന്ദവല്ലി വനഭൂവിൽ നില്ക്കിലും
കുന്ദമാണതിനു കാന്തി വേറെയാം. 22

എന്നുമല്പസുലഭാംഗഭംഗിയാ-
ണിന്നുമിത്തരുണി പൗരിമാരിലും,
മിന്നുകില്ലി ശരദഭ്രശാതയായ്,
ഖിന്നയാകിലുമഹോ തടില്ലത? 23

കൃച്ഛ്റമായിവൾ വെടിഞ്ഞു പോന്നൊരാ-
സ്വച്ഛസൗഹൃദരിവൾക്കു തുല്യരാം,
അച്ഛനും ജനനിതാനുമാർത്തിയാ-
ലിച്ഛയാർന്നു മൃതിതാൻ വരിച്ചുപോൽ. 24

ഹാ! ഹസിക്കരുതു ചെയ്തുകേവലം
സാഹസിക്യമിവളെന്നു സാധ്വിയാൾ,
ഗേഹവും സുഖവുമൊക്കെ വിട്ടു തൻ-
സ്നേഹമോതി യത്നചെയ്തതാണിവൾ. 25

സ്നിഗ്ധമാരിവളെയോർത്തിരുന്നുസ-
ന്ദിഗ്ധമശ്രുനിര പെയ്തുതാൻ ചിരം
മുഗ്ധതൻ മൃദുകരം കൊതിച്ചുമേ
ദഗ്ധരായ് പല യുവാക്കൾ വാണുതാൻ. 26

ഈവിധം സകലലോഭനീയമീ-
ജീവിതം വ്രതവിശീർണ്ണമാക്കിനാൾ-
ഭാവുകാംഗി, അഥവാ മനോജ്ഞമാം
പൂവുതാൻ ദേവദർച്ചനാർഹമാം. 27

ജീവിതാശകൾ നശിച്ചു, വാടിയുൾ-
പ്പൂവു, ജീവഗതിയോർത്തു ചെയ്തയാം
ദേവദേവപദസേവ, യേവമീ-
ഭൂവിലാവിലത പോവതിന്നിവൾ. 28

ശാന്തയായ് സുചിരയോഗസംയത-
സ്വാന്തയായിവിടെ മേവിയേറെനാൾ
കാന്ത, യിന്നടിതകൻ സേതുപോൽ
ഭ്രാന്തിയററു ദയനീയയായിതേ! 29

ഈ മഹാവ്രത കൊതിച്ച സിദ്ധിയെ-
ങ്ങാമയം പരമിതെങ്ങിതെന്തുവാൻ!
ഹാ! മനുഷ്യനഥവാ ഹിതാത്ഥമായ്
വാമലീല തുടരുന്നതാം വിധി. 30

മാനസം ഭഗവദംഘ്രിപങ്കജ-
ധ്യാനധാരയിലുറച്ചിടായ്കയാൽ
ദീനയായ് ഗതിതടഞ്ഞു വേനലിൽ
ശ്യാനയാം തടിനിപോലെ തന്വിയാൾ. 31

നൊന്തചിത്തമൊടു നിന്നു കണ്ണുനീർ
ചിന്തി ഹൈമനസരോജമൊത്തവൾ
സന്തപിച്ചു—വധുവിന്നധീരമാ-
ണന്തംഗമതിവിജ്ഞയാകിലും. 32

ഖിന്നഭാവമിതകററി, മാനസം
പിന്നെയും പ്രതിനിവൃത്തമാക്കുവാൻ
സന്നഹിച്ചഥ സരസ്സിൽ നോക്കിയാ-
സ്സന്നധൈര്യ്യ തനിയേ പുലമ്പിനാൾ. 33

“സ്വാമിയാം രവിയെ നോക്കിനില്ക്കുമെൻ
താമരേ, തരളവായുവേററു നീ
ആമയം തടവിടായ്ക, തൽക്കര-
സ്തോമമുണ്ടു തിരിയുന്നദിക്കിലും. 34

സന്തതം മിഹിരനാത്മശോഭയും
സ്വന്തമാംമധു കൊതിച്ച വണ്ടിനും
ചന്തമാർന്നരുളിനില്ക്കുമോമലേ,
ഹന്ത! ധന്യമിഹ നിന്റെ ജീവിതം!” 35

കോട്ടമററവിടെയെത്തി, യിന്ദ്രിയം
പാട്ടിലാക്കി യപഭീതിയാം യതി
കാട്ടിലിങ്ങനെ മനുഷ്യഗേയമാം
പാട്ടുകേട്ടു പരമാർന്നു കൗതുകം. 36

വാക്കിലും പൊരുളിലും രഹസ്സ്രവം
വായ്ക്കുമാ മധുരശബ്ദമെത്തിടും
ലാക്കിലും ചെവികൊടുത്തു കാട്ടിലും
നോക്കിനിന്നു ലയലീനനായവൻ. 37

‘ഹാ! വിശിഷ്ടമൃദുഗാനമിന്നി നീ
ക്കൂവിടായ്ക കുയിലേയനക്ഷരം!’
ഏവമോതിയലയും മരങ്ങൾതൻ
പൂവെഴും തല തളിത്ത ശാഖയും. 38

കാണി നിന്നവിടെ യിത്ഥമാസ്ഥയാൽ
കാണുവാനുഴറി, കണ്ടരീതിയാൽ
പ്രാണസൗഖ്യമരുളും സജീവയാം
വീണതന്നെ, ലയവേദിയാം യതി. 39

'വന്യഭൂമിയിൽ വഹിച്ചു പൂമണം
ധന്യനായഹഹ! വന്നണഞ്ഞു നീ
തെന്നലേ! തഴുവുകിന്നു ശങ്കവേ-
ണ്ടെന്നെ, ഞാൻ മലിനമേനിയല്ലെടോ!' 40

കുഞ്ജലീനഖഗരാഗമെന്നപോൽ
മഞ്ജുഗാനമഥ വീണ്ടുമീവിധം
വ്യഞ്ജിതാശയമടുത്തുകേട്ടവൻ
കഞ്ജിനീതടമണഞ്ഞു നോക്കിനാൻ. 41

ചാഞ്ഞുലഞ്ഞ ചെറുദേവദാരുവി-
ന്നാഞ്ഞശാഖകളടിക്കു, ചിന്തയാൽ
കാഞ്ഞു, കാണ്മതു മനോരഥങ്ങളാൽ
മാഞ്ഞു തൻ നിലമറന്നു, നിന്നവൾ. 42

'ഹാ! കൃശാ തരുതലത്തിലിന്ദുവി-
ന്നേകരശ്മിയതുപോലെയാരിവൾ?
മാഴ്കിടുന്നു, ദയതോന്നും'—എന്നലി-
ഞ്ഞേകയാമവളെ നോക്കിനാൻ യമി. 43

അപ്പോഴാശു തനിയേ വിടർന്നവൾ-
ക്കല്പലങ്ങളൊടിടഞ്ഞ കണ്ണുകൾ
ഉൾപ്രമോദമഥ വേലിയേററമാ-
ർന്നത്ഭുതാംഗിയുടെ ചന്ദ്രനോ യതി? 44

ദൂരെനിന്ന യമിതന്നെയാശു ക-
ണ്ടാരതെന്നുമുടനേയറിഞ്ഞവൾ
പാരമിഷ്ടജനരൂപമോരുവാൻ
നാരിമാർക്കു നയനം സുസൂക്ഷ്മമാം. 45

ഞെട്ടിയൊന്നഥ, കുഴങ്ങിനിന്നു പി-
ന്നൊട്ടു സംഭ്രമമിയന്നു പാഞ്ഞവൾ
തിട്ടമായ് യതിയെ നോക്കി, യാഴിയേ
മുട്ടിനിന്നണ മുറിഞ്ഞ വാരിപോൽ. 46

'അമ്പിനിന്നു ഭഗവൻ, ഭവൽപദം
കുമ്പിടുന്നഗതിയായ ദാസി ഞാൻ;
വെമ്പിയേവമവളോതി, യോഗിതൻ-
മുൻപിൽ വീണു മൃദുഹേമയഷ്ടിപോൽ. 47

ഒററയായിടകുരുങ്ങി വാച്ച തൻ
കററവാർകുഴലു തൽപദങ്ങളിൽ
ഉററരാഗമൊടടിഞ്ഞു കാൺകയാൽ
മുററുമോർത്തു കൃതകൃത്യയെന്നവൾ. 48

ഉന്നിനിന്നു ചെറുതുൾക്കരുത്തിനാൽ
ധന്യയെപ്പുനരനുഗ്രഹിച്ചുടൻ,
പിന്നിലാഞ്ഞവളെ ഹസ്തസംജ്ഞയാ-
ലുന്നമിപ്പതിനുമോതിനാൻ യമി. 49

സ്പഷ്ടമാജ്ഞയതിനാലെ പൊങ്ങിയും
നഷ്ടചേഷ്ടത കലന്നു തങ്ങിയും
കഷ്ടമായവിടെ നിന്നെണീററുതേ
ദൃഷ്ടയത്താ, ദയനീയയായവൾ. 50

മാറിൽനിന്നുടനിഴിഞ്ഞ വല്ക്കലം
പേറിയാശു പദരേണു തൊട്ടവൾ
കൂമ്പൊടും തലയിൽവെച്ചു, സാദരം
മാറിനിന്നു യമിതന്നെ നോക്കിനാൾ. 51

'എന്തുവാനഭിമതൻ കഥിയ്ക്കുമോ?
എന്തുവാൻ കരുതുമോ മഹാനിവൻ?
ചിന്തയേവമവളാർന്നു; തുഷ്ടിയാൽ
ഹന്ത! ചെയ്തു യമി മൗനഭേദനം. 52

'മംഗലം ഭഗിനി! നിന്റെ ഭക്തിയാൽ
തുംഗമോദമിയലുന്നു ഞാൻ ശുഭേ,
എങ്ങുചൊല്ലിവിടെയാരൊടാരു നീ
യെങ്ങുനിന്നു, മുനിപുത്രദർശനേ?' 53

എന്നുരച്ചു പുനരുത്തരോൽകനായ്
നിന്നതേ, സ്വയമസംഗനാകിലും,
സ്യന്ദമാനഘനദാരു, വാരിമേൽ
മന്ദമാച്ചുഴിയിലാഞ്ഞപോലവൻ. 54

'മുന്നിലെൻ നിയതിയാലണഞ്ഞുമി-
ന്നെന്നെ യെൻപ്രിയനറിഞ്ഞതില്ലിവൻ!
സന്നവാസനനഹോ! മറന്നുതാൻ
മുന്നമുള്ളതഖിലം മഹാശയൻ.' 55

ഏവമോർത്തുമഥ വീർത്തുമാർന്നിടും
ഭാവചാപലമടക്കിയും ജവം
പാവനാംഗി പരിശങ്കമാനയായ്
സാവധാനമവനോടു ചൊല്ലിനാൾ:— 56

"കഷ്ടകാലമഖിലം കഴിഞ്ഞു ഹാ!
ദിഷ്ടമീ വടിവിയന്നു വന്നപോൾ
ദൃഷ്ടനായിഹ ഭവാൻ; ഭവാനു പ-
ണ്ടിഷ്ടയാം 'നളിനി' ഞാൻ മഹാമതേ! 57

പ്രാണനോടുമൊരുനാൾ ഭവൽപദം
കാണുവാൻ ചിരമഹോ! കൊതിച്ചു ഞാൻ
കേണുവാണിവിടെ—യേകമർത്ഥിയാം
പ്രാണിതൻപ്രിയമൊരിക്കലീശ്വരൻ. 58

സന്ന്യസിച്ചുളവുമാസ്ഥയാൽ ഭവാൻ-
തന്നെയോർത്തിഹ തപസ്സിൽ വാണ ഞാൻ
ധന്യയായ് സപദി കാൺകമൂലമ-
ങ്ങെന്നെ യോർക്കിലു മോർത്തിടായ്കിലും" 59

ഏവമോതിയിടരാർന്നു കണ്ണുനീർ
തൂവിനാൾ മൊഴി കുഴങ്ങി നിന്നവൾ,
ഭാവശാലികൾ പിരിഞ്ഞുകൂടിയാ-
ലീവിധം വികലമാം സുഖോദയം. 60

ധീരനായ യതി നോക്കി തന്പിതൻ
ഭൂരി ബാഷ്പപരിപാടലം മുഖം,
പൂരിതാഭയൊടുഷസ്സിൽ മഞ്ഞുതൻ
ധാരയാർന്ന പനിനീർസുമോപമം. 61

ആരതെന്നുടനറിഞ്ഞു കൗതുകം
പാരമാർന്നു, കരുതിപ്പുരാഗതം,
ചാരുശൈശവകഥയ്ക്കുതന്നെ ചേ-
ർന്നോരുവാക്കുകളിനാൽ കനിഞ്ഞവൻ!— 62

"പാരവും പരിചയം കലർന്നെഴും
പേരുമീമധുരമായ കണ്ഠവും
സാരമായ് സ്മൃതിയിൽ നീയുമിപ്പൊൾ നിൻ
ദൂരമാം ഭവനവും വരുന്നയേ! 63

കണ്ടുടൻ സ്വയമറിഞ്ഞിടാത്തതോ-
ത്തിണ്ടൽവേണ്ട സഖി! കേണിടേണ്ട കേൾ,
പണ്ടു നിന്നെയൊരിളംകുരുന്നതായ്
കണ്ടു ഞാൻ, സപദി വല്ലിയായി നീ. 64

എന്നിൽ നിന്നണുവുമേൽക്കിലപ്രിയം
നിന്നു കേഴുമയി! കണ്ടിടുന്നതേ
നിന്നിലീ പ്രണയചാപലത്തെ ഞാ-
നന്നുമിന്നുമൊരുപോലെ വത്സലേ! 65

പോയതൊക്കെ യഥവാ-നമുക്കയേ,
പ്രായവും സപദി മാറി കാൎയ്യവും,
ആയതത്വമറിവിന്നുമാൎന്നു,—പോ
ട്ടായതെന്തിവിടെ വാണിടുന്നു നീ? 66

ഓതുകിന്നതഥവാ, വൃഥാ ശുഭേ!
ഹേതു കേൾക്കുവതൊരൎത്ഥമേതിനോ
നീ തുനിഞ്ഞു—നിജ കൎമ്മനീതരാ-
യേതുമാൎഗ്ഗമിയലാ ശരീരികൾ! 67

പിന്നെയൊന്നൊരുപകാരമേതിനോ
യെന്നെയോൎത്തു സഖി, ഏതതോതുക,
അന്യജീവനുതകി സ്വജീവിതം
ധന്യമാക്കുമമലേ! വിവേകികൾ.” 68

മാലു ചെററുടനകന്നുമുള്ളിലെ-
ന്നാലു മാശതടവാതെ വാടിയും
അലപിച്ച യതിതന്നെ നോക്കിനാൾ
ലോലകണ്ഠമതിലോലലോചന. 69

നവ്യമാം പരിധിയാർന്നക്ഷണം
ദിവ്യദീപ്തി ചിതറീടുമാമുഖം,
ഭവ്യശീലയവൾ കണ്ടു, കുണ്ഠയാ-
യവ്യവസ്ഥിതരസം കുഴങ്ങിനാൾ. 70

പാരമാശ്രു വിളറിക്കറുത്തുടൻ
ഭൂരി ചോന്നുമഥ മഞ്ഞളിച്ചുമേ
നാരിതൻ കവിൾ നിറം കലർന്നു; ഹാ!
സൂര്യരശ്മി തടവും പളുങ്കുപോൽ. 71

തെല്ലുനിന്നരുണകാന്തിയിൽ കല-
ർന്നുല്ലസിച്ച ഹിമശീകരോപമം,
മെല്ലെയാർന്ന മൃദുഹാസമശ്രുവും
ചൊല്ലിനാൾ മൊഴികൾ ചാരുവാണിയാൾ:— 72

"ആര്യ! മുൻപരിചയങ്ങൾ നൽകിടും
ധൈര്യമാർന്നു പറയുന്നു മദ്ഗതം,
കാര്യമിന്നതയി! കേൾക്കുമോ കനി-
ഞ്ഞാര്യമാകിലുമനാര്യമാകിലും? 73

പാരമുള്ളിലഴലായി, ജീവിതം
ഭാരമായി, പറയാതൊഴിക്കുകിൽ
തീരുകില്ല; ധരയിൽ ഭവാനൊഴി-
ഞ്ഞൊരുമില്ലതുമിവൾക്കു കേൾക്കുവാൻ. 74

ആഴമാർത്തിയഥവാ കഥിക്കിലീ
യൂഴമോർത്തിടുമതന്യഥാ ഭവാൻ,
പാഴിലോതിടുകയോ വിധിക്കു ഞാൻ
കീഴടങ്ങി വിരമിക്കയോ വരം? 75

തന്നതില്ല പരനുള്ളു കാട്ടുവാ-
നൊന്നുമേ നരനുപായമീശ്വരൻ
ഇന്നു ഭാഷയതപൂർണ്ണമിങ്ങഹോ
വന്നുപോം പിഴയുമർത്ഥശങ്കയാൽ! 76

മുററുമെന്നുഴലറിഞ്ഞിടായ്കിലും
തെററിയെൻ ഹൃദയമാർദ്രനോരുകിൻ
ചെററുമേ പൊറുതിയില്ല പിന്നെ ഞാൻ
പററുകില്ലറിക മണ്ണിൽ വിണ്ണിലും.” 77

ഏവമോതിയതിദൂനയായി നി
ന്നാ വരാംഗി, യതിതൻ മുഖാംബുജം
പാവനം പരിചിൽ നോക്കിനാളവൻ
കേവലം കരുണയാർന്നു ചൊല്ലിനാൻ:— 78

അന്യഥാ മതിവരില്ലെനിക്കു നിൻ
മന്യുവിങ്കൽ നിയതം മഹാവ്രതേ!”
കന്യയെന്നു വടുവെന്നുമേലുകി-
ല്ലന്യഭാവമറികാത്മവേദികൾ. 79

ആടലൊട്ടവൾ വെടിഞ്ഞു സത്വരം
തേടി ധൈര്യമഥ പൂവനത്തിലും
കാട്ടുതൻ നടുവിലും സുമദ്രുവിൽ
പാടിടും കുയിലുപോലെ ചൊല്ലിനാൾ:— 80

“വന്നു വത്സല, ഭവാൻ സമക്ഷമാ-
യിന്നു, ഞാൻ വൃഥ മറന്നതോർക്കയാൽ,
എന്നുമല്ല, കരുതുന്നു വീട്ടിൽ നാ-
മന്നു വാണതു തുടർന്നപോൽ മനം. 81

ലോലനാർദ്രനുരുവിട്ടു കേട്ടൊരാ-
ബാലപാഠമഖിലം മനോഹരം!
കാലമായധികമിന്നൊരക്ഷരം
പോലുമായതിൽ മറപ്പതില്ല ഞാൻ. 82

ഭൂരിപൂക്കൾ വിടരുന്ന പൊയ്കയും
തീരവും വഴികളും തരുക്കളും
ചാരുപുൽത്തറയുമോർത്തിടുന്നതിൻ-
ചാരെ നാമെഴുമെഴുത്തുപള്ളിയും. 83

ഓർത്തിടുന്നുപവനത്തിലെങ്ങുമ-
ങ്ങാർത്തു ചിത്രശലഭം പറന്നതും
പാർത്തുനിന്നതു മണഞ്ഞു നാം കരം-
കോർത്തു കാവിന്നരികേ നടന്നതും, 84

പാട്ടുമാൺകുയിലെ വാഴ്ത്തിയാരവം
കൂടവേയനുകരിച്ചുപോയതും,
ചാട്ടുകാരനുടനെന്നൊടാർത്തുനാ-
ട്ടേടയെപ്പരിഹസിച്ചു ചൊന്നതും, 85

ഉച്ചയായ് തണലിലാഞ്ഞു പുസ്തകം
വച്ചു മല്ലികയറുത്തിരുന്നതും,
മെച്ചമാർന്ന ചെറുമാലകെട്ടി യെൻ
കൊച്ചു വാർമുടിയിലങ്ങണിഞ്ഞതും, 86

എണ്ണിടുന്നൊളിവിൽ വന്നു പീഡയാം-
വണ്ണമെൻ മിഴികൾ പൊത്തിയെന്നതും
തിണ്ണമങ്ങതിൽ വലഞ്ഞുകേഴുമെൻ-
കണ്ണുനീരു കനിവിൽ തുടച്ചതും. 87

എന്തിനോർത്തുവതിതോർക്കിലാ രസം
ചിന്തുമെൻ സുദിനമസ്തമിച്ചിതേ,
ഗന്ധകാമനുടനാർത്തുൻ, ഏകിലാ,
മന്ഥരായ മെതിർവാത്യശേഫാലിവൾ. 88

പോട്ടെ—എൻ സഹചരൻ വിയുക്തനായ്
നാട്ടിൽനിന്നഥ മറഞ്ഞതഞ്ജസാ
കേട്ടു ഞെട്ടിയയി വീണു ഗർജ്ജിതം
കേട്ട പന്നഗകുമാരിപോലെ ഞാൻ. 89

പിന്നെയെൻ പ്രിയപിതാക്കൾ കാത്തുഴ-
ന്നെന്നെ, യങ്ങവരഴൽപെടാതെയും
ഉന്നി വാണൊരിടമാശുനേലുമീ-
മന്നിലെന്നുടലു ഞാൻ വിട്ടാതെയും. 90

ഹർഷമേകുവതിനച്ഛനേറെ നി-
ഷ്കർഷമാർന്നഥ വളർന്നു ഖിന്നയായ്,
കർഷകൻ കിണറിനാൽ നനയ്ക്കിലും
വർഷമററ വരിനെല്ലുപോലെ ഞാൻ. 91

ഓർത്തിടായ്കിലുമഹോ! യുവത്വമെൻ-
മൂർത്തിയാർന്നഥ വലഞ്ഞിതേറേ ഞാൻ.
പൂത്തിടും തരുവിലും തടത്തിലും
കാത്തിടാ ലതകൾ, കാലമെത്തിയാൽ. 92

ഓതുവാനരുതെനിക്കു പിന്നെ, യെൻ-
താതനോർത്തൊരു വിവാഹനിശ്ചയം
കാതിലെത്തി, വിഷവേഗമേററപോൽ
കാതരാശയ കുഴങ്ങി വീണു ഞാൻ. 93

ആഴുമൻപൊടതി സാന്ത്വമോതുമെൻ
തോഴിമാരെയുമൊഴിച്ചു ഞാൻ പരം:
വാഴുമൌഷധമകററി, യാ ശ്രമം
പാഴിലായെഴു മസാദ്ധ്യരോഗികൾ. 94

ശാന്തമാക, ദുരിതം! വിനിശ്ചിത-
സ്വാന്തയായ് കദനശല്യമൂരുവാൻ
ധ്വാന്തവും ഭയവുമോർത്തിടാതുടൻ
ഞാൻ തടാകതടമെത്തി രാത്രിയിൽ." 95

വേഗമാബ്ഭയദനിശ്ചയം ശ്രവി-
ച്ചാകുലാത്ഭുതദയാരസോദയൻ,
ഏകിനാൻ ചെവിയവൻ, സഗദ്ഗദം
ശോകമാർന്ന കഥ പിൻതുടർന്നവൾ:— 96

"ലോകമൊക്കെയുമുറങ്ങി, കൂരിരു-
ട്ടാകെമൂട്ടി യമമൂർത്തി ഭീകരം
ഏകയായ്‌വിടെ നിന്നു, സൂചിഭയ-
ററാകിലെന്നുടലറിഞ്ഞിടാതെ ഞാൻ. 97

തിണ്ണമായിരുളിൽ നിന്നു വിശ്വസി-
ച്ചെണ്ണിനേൻ ഝടിതി ഭൂതഭാവികൾ,
വിണ്ണിൽ ഞാനൊടുവിൽ നോക്കി, സത്രപം
കണ്ണടഞ്ഞുഡുഗണങ്ങൾ കാൺകയാൽ. 98

നിത്യഭാസുര നഭശ്ചരങ്ങളേ,
ക്ഷിത്യവസ്ഥ ബത നിങ്ങളോർത്തിടാ
അത്യനർത്ഥവശ ഞാൻ ക്ഷമിപ്പിനീ-
കൃത്യ'മെന്നുമവയോടിരന്നു ഞാൻ. 99

ഓർത്തുപിന്നുടനഗാധതോയമാം
തീർത്ഥസീമയിലിറങ്ങിയങ്ങു ഞാൻ
അർത്തിയാൽ മൊഴിയിലോ മനസ്സിലോ
പ്രാർത്ഥിതം ചരമമേവമോതിനേൻ. 100

'ജീവിതേശനെയനുഗ്രഹിക്ക, വൻ-
ഭൂവിലുണ്ടു ഗിരിജേ! വലഞ്ഞുടൻ
ഈവിധം തുനിവതാമശക്ത ഞാൻ
ദേവി, നിൻപദമണയ്ക്കയംബികേ! 101

കാണുകിൽപ്പുളകമാം കയത്തില-
ങ്ങാണുകൊൾവതിനുടൻകുതിച്ചു ഞാൻ,
ക്ഷോണിയിൽ പ്രണയപാശമറ്റെഴും
പ്രാണികൾക്കു ഭയഹേതുവേതുവാൻ? 102

ചണ്ഡിതൻ പടലിനീങ്ങിയാഴുമെൻ
കണ്ണുമൊട്ടുപരിതങ്ങി, ആകയാൽ
ഇണ്ടലാർന്നുഴറിയോർത്തു, താമര-
ത്തണ്ടിൽ വാർമുടി കുരുങ്ങിയെന്നു ഞാൻ. 103

സത്വരം മുകളിൽ നോക്കി ഞാനിയ-
ന്നത്തൽ വിസ്മയവുമേറെ നാണവും,
എത്തിയെൻ കചഭരം പിടിച്ചുനി-
ന്നത്ര കാന്തിമതി യേകയോഗിനി. 104

അമ്പിയന്നു ഭയമൊക്കെ നീക്കിയൊ-
ന്നിമ്പമേകിയവൾ നോക്കി സസ്മിതം,
മുമ്പിലപ്പൊഴ്തുദിച്ചുപൊങ്ങിടു-
ന്നമ്പിളിക്കെതിരഹോ നതാംഗിയാൾ! 105

നിഷ്ഠപൂണ്ടരികിൽ വാണിരുട്ടിലെൻ
ധൃഷ്ടമാം തൊഴിലു കണ്ടു യോഗിനി,
ഇഷ്ടമായ മൃതിയെത്തടഞ്ഞു ഹാ!
ദിഷ്ടമെങ്ങിനെയൊരാൾക്കതേ വശം. 106

കെട്ടിയാഞ്ഞു കരയേററിയാശു കൈ
വിട്ടു നിന്നു കഥ ചോദിയാതവൾ
ഒട്ടതെൻ പ്രലപനത്തിൽ നിന്നറി-
ഞ്ഞൊട്ടറിഞ്ഞു നിജ വൈഭവങ്ങളാൽ. 107

ഈറനമ്പൊടു പകർന്നു വല്കലം
മാറിയാ മഹതിയെത്തുടർന്നു ഞാൻ
വേറുമെയ് നിയതി നൽകിടുന്നതും
പേറിയങ്ങനെ പരേത ദേഹിപോൽ. 108

അധ്വഖേദമറിയാതവാറു ചൊ-
ന്നതപോധന കനിഞ്ഞു വാർത്തകൾ
എത്തി ഞങ്ങളൊരു കാട്ടിലും ദ്രുതം
ചിത്രഭാനുവുദയാചലത്തിലും. 109

അന്തരംഗഹിതനാം ഭവാനൊഴി-
ഞ്ഞന്തികത്തിൽ വനശോഭ കാണവേ
സന്തപിച്ചവൾ പരം, രമിക്കയി-
ല്ലെന്തിലും പ്രണയഹീനമാനസം. 110

കീർത്തിനീയഗുണയെന്നെ നിർഭയം
ചേർത്തു പിന്നെയവളീത്തപോവനം,
ആർത്തയെങ്കിലുമതീവ ധന്യയെ-
ന്നോർത്തിതാർച്ചനെ യനുപ്രയാത ഞാൻ. 111

ഒത്തു ഞങ്ങളുടജത്തിലൊന്നിൽ വാ-
ണത്യുദാരമഥ വിദ്യയും സ്വയം
വിത്തിനായ് മുകിലു വൃഷ്ടിപോലെയാ-
സിദ്ധയോഗിനിയെനിക്കു നൽകിനാൾ. 112

പഞ്ചവൃത്തികളടക്കിയന്വഹം
നെഞ്ചുവച്ചൊരു തപോമയം ധനം
സഞ്ചയിപ്പതിനു ഞാൻ തുടങ്ങി, പി-
ന്നഞ്ചുവട്ടമിഹ പൂത്തു കാനനം. 113

കാമിതം വരുമെന്നിക്കു വേഗമെ-
ന്നാ മഹാമഹതി ചെയ്തനുഗ്രഹം,
പ്രേമമാർന്ന ഗുരുവിൻ പ്രസാദമാം
ക്ഷേമമൂലമിഹ ശിഷ്യലോകരിൽ. 114

മംഗലാശയ! കഴിഞ്ഞു രണ്ടു നാ
ളിങ്ങു പിന്നെയനിമിത്ത മെന്തിനോ
പൊങ്ങിടുന്നു സുഖമാർന്നുമന്തരാ
മങ്ങിടുന്നു ഭയമാർന്നുമെന്മനം. 115

സ്വൈരമായ് മുഹുരുദിച്ചിടുന്നു ദു-
ർവ്വാരമെൻെറ മതിയിൽ, തപസ്യയിൽ
ഗൌരിയോടരിയ പുഷ്പഹേതിതൻ
വൈരിയായ വടുവിൻ സമാഗമം. 116

ഇന്നലെബ് ഭഗണമദ്ധ്യഭ്രൂവിൽ ഞാൻ
നിന്നു കൂപ്പിയ വസിഷ്ഠഭാമിനി
വന്നു നിദ്രയതിൽ 'ഏൽക്ക നിൻപ്രിയൻ
വന്നു' എന്നരുളിനാൾ ദയാവതി." 117

എന്നു ചൊല്ലി വിരമിച്ചു, തൻമുഖം
നിന്നു നോക്കി, നെടുമാർഗ്ഗഖിന്നയായ്
എന്നപോൽ, ഭരമകന്നപോലിള-
ച്ചൊന്നു തന്വിനെടുവീർപ്പിയന്നവൾ. 118

ഭാവമൊട്ടുടനറിഞ്ഞു, ശുദ്ധയാ-
മാവയസ്യയഴലാർന്നിടാതെയും,
ഈവിധം യതി പറഞ്ഞു, തന്മന-
സ്സാവിലേതരമലിഞ്ഞിടാതെയും. 119

"കേട്ടു നിൻചരിതമത്ഭുതം! ശുഭേ,
കാട്ടിൽ വാഴ്‌വതിനെഴുന്ന മൂലവും
കാട്ടി സാഹസമനല്പമേതുതാ-
നാട്ടെ, നിൻ നിയമചര്യ നന്നയേ! 120

ഉണ്ടു കൌതുകമുരസ്സിൽ, നാടതിൽ
പണ്ടിരുന്നതുമകന്നു കാടതിൽ
കണ്ടുമുട്ടിയതു, മെന്നുമല്ല നാം
രണ്ടുപേരുമൊരുവൃത്തിയാർന്നതും. 121

ഹാ! ശുഭേ! നിജ ഗതാഗതങ്ങൾ ത-
ന്നീശനിശ്ചയമറിഞ്ഞിടാ നരൻ,
ആശനിഷ്ഫലവുമായ് വരുന്നവ-
ന്നാശിയാതിഹ വരുന്നഭീഷ്ടവും. 122

സ്വന്തകർമ്മവശരായ് തിരിഞ്ഞിടു-
ന്നന്തമററ ബഹു ജീവകോടികൾ,
അന്തരാളഗതി തന്നിലൊന്നൊടൊ-
ന്നന്തരാപെടുമണുക്കളാണു നാം. 123

സ്നേഹമെങ്കിലുമിയന്നു ഖിന്നയായ്
സാഹസങ്ങൾ തുടരുന്നു സന്തതം
ദേഹി, ഈശകൃപയാലെ തന്മഹാ-
മോഹനിദ്രയുണരുന്നനാൾവരെ. 124

കാട്ടിലിങ്ങൊരു മഹാനുഭാവതൻ
കൂട്ടിലായ് ഭവതി, ഭാഗ്യമായി, ഞാൻ
പോട്ടെ,—ശാന്തി!—വിധി യോഗമിന്നിയും
കൂട്ടിയാകിലഥ കാണ്കയാം, ശുഭേ!" 125

ഏവമോതി നടകൊൾവതിന്നവൻ
ഭാവമാർന്നു, പരിതപ്തയായുടൻ
ഹാ! വെളുത്തവൾ മിഴിച്ചുനിന്നു മൺ-
പാവപോലെ ഹതകാന്തിയായ് ക്ഷണം. 126

ചിന്തനൊന്തുഴറി യാത്രചൊല്ലുമോ
ഹന്ത! ഭീരു യതിയെത്തടുക്കുമോ
സ്വാന്തസൗഹൃദനയങ്ങളോർത്തുഴ-
ന്നെന്തുചെയ്യുമവൾ?—ഹാ! നടന്നവൻ! 127

കണ്ടുടൻ കരളറുന്നപോലെഴു-
ന്നിണ്ടലേറിയഭിമാനമററവൾ
കുഞ്ഞയാം കുരരിപോലെ, ദീനമാം
കണ്ണമാർന്നുഴുത്തുറക്കെ യോതിനാൾ:— 128

"പ്രാണനായക! ഭവാന്റെ കൂടവേ
കേണുപോം ഹൃദയനീതനായഹോ!
പ്രാണനെന്നെ വെടിയുന്നിതേ ജലം
താണുപോം ചിറയെ മത്സ്യമെന്നപോൽ." 129

കൂവി വായുവിലകന്ന താമര-
പ്പൂവെയാഞ്ഞു തടയുന്ന ഹംസിപോൽ
ഏവമമ്മുഖി പുലമ്പിയെത്തിയാ-
ബ്ഭ്രുവിൽ വീണവൾ പിടിച്ചു തൽപദം. 130

"എന്റെയേകധനമങ്ങു ജീവന-
ങ്ങെന്റെ ഭോഗമതുമെന്റെ മോക്ഷവും
എന്റെയീശ! ദൃഢമീപദാംബുജ-
ത്തിന്റെ സീമ, ഇതു പോകിലില്ല ഞാൻ, 131

അന്യഥാ കരുതിയാർദ്രനാഥ്യനീ-
സന്നധൈര്യയെയഹോ! ത്യജിക്കൊലാ
ധന്യയാം എളിയ ശിഷ്യ, യീപദം
തന്നിൽ നിത്യപരിചര്യയൊന്നിനാൽ." 132

ഹാ! മൊഴിഞ്ഞിതു നഖംപചാശ്രുവാൽ
കോമളം സതി നനച്ചു തൽപദം
ആ മഹാൻ തിരിയെനിന്നു—നിർമ്മല-
പ്രേമമാം വലയിലാരു വീണിടാ! 133

“തോഴി, കാരുണികനാണു നിന്നിൽ ഞാൻ,
കേഴൊലാ കൃപണഭാവമേലൊലാ,
പാഴിലേവമഴലാകുമാഴിയാ-
ത്തോഴൊലാ നളിനി, അജ്ഞപോലെ നീ. 134

പാവനാംഗി, പരിശുദ്ധസൌഹൃദം
നീ വഹിപ്പതതിലോഭനീയമാം
ഭാവിയായ് കത്തു, ചിതാശവങ്ങളിൽ
പൂവുപോൽ, അശുഭനശ്വരങ്ങളിൽ. 135

സ്നേഹമാമഖിലസാരമൂഴിയിൽ
സ്നേഹസാരമിഹ സത്യമേകമാം;
മോഹനം ഭുവനസംഗമിങ്ങതിൽ
സ്നേഹമൂലമമലേ! വെടിഞ്ഞുഞാൻ. 136

ആപ്തസത്യനവിയോഗമാം സുഖം
പ്രാപ്തമാം സഖി രഹസ്യമോതുവൻ”
ആപ്തനിങ്ങനെ കനിഞ്ഞുരയ്ക്കവേ
ദീപ്തദീപശിഖപോലെണീററവൾ. 137

നോക്കിനിന്നു ഹൃതയായവൻെറ ദി-
വ്യൈക്യനിർവൃതികരോജ്ജ്വലാനനം,
വാക്കിനാലപരിമേയമാം മഹാ
വാക്യതത്വമവനോതി ശാശ്വതം. 138

ശങ്കപോയ്, ശിശിരവായുവേററപോ-
ലങ്കുരിച്ചു പുളകം, വിറച്ചുതേ
പങ്കഹീന, ഘനനാദഹൃഷ്ടമാം
പൊങ്കടമ്പിനുടെ കൊമ്പുപോലവൾ. 139

അന്തരുത്തടംസോർമ്മി ദുഃസ്ഥയായ്
ഹന്ത! ചാഞ്ഞു തടവല്ലിപോൽ സതി,
സ്വാന്തമെയ് വികലമായപോലണ-
ഞ്ഞന്തരാ നിയമി താങ്ങി കൈകളാൽ. 140

ശാന്തവീചിയതിൽ വീചിപോലെ സം-
ക്രാന്തഹസ്തമുടൽ ചേർന്നു തങ്ങളിൽ
കാന്തനാദമൊട്ടു നാദമെന്നപോൽ,
കാന്തിയോടപരകാന്തി പോലെയും. 141

ധന്യമാം കരണസത്വയുഗ്മമ-
ന്യോന്യലീനമറിവററു നില്ക്കവേ
കന്യ കേവലസുഖം സമാസ്വദി
ച്ചന്യദുർല്ലഭമലോകസംഭവം. 142

ഭേദമില്ലവളിയന്നൊരാ സുഖം
താദൃശം സകല ഭോഗ്യമല്ലതാൻ
ഖേദലേശവുമിയന്നതില്ല, വി-
ച്ഛേദഭീതിയുളവായുമില്ലതിൽ. 143

ചാരുഹാസ, യറിവെന്നി പെയ്തക-
ണ്ണീരുടൻ, ചരമമേഘവൃഷ്ടിപോൽ,
ധാരയാലഥ നനഞ്ഞ നെഞ്ചില-
ഝീരധീ പുളകമാർന്നുമില്ലവൻ. 144

ഓമലാൾ മുഖമതിന്നു നിർഗ്ഗമി-
ച്ചോമിതി ശ്രുതി നിഗ്രന്ധവൈഖരി,
ധാമമൊന്നുടനുയർന്നു മിന്നൽപോൽ
വ്യോമമണ്ഡലമണഞ്ഞു മാഞ്ഞുതേ. 145

ക്ഷീണയായ് മിഴിയടച്ചു, നിശ്ചല-
പ്രാണയായുടനവന്റെ തോളതിൽ
വീണു, വായു വിരമിച്ചു കേതുവിൽ
താണുപററിയ പതാകപോലവൾ. 146

ഞെട്ടിയൊന്നകമലിഞ്ഞു സംയമം
വിട്ടുവീർത്തു നെടുതായ് മഹായമി
പട്ടിടഞ്ഞതനു തന്റെ ധമനി വേർ-
പെട്ടിടാഞ്ഞു ബത! ശങ്കതേടിനാൻ. 147

സ്തബ്ധമായ് ഹൃദയമേറി ഭാരമാ-
പുഷ്പഹാരമൃദുമെയ് തണുത്തുപോയ്,
സുപ്തിയല്ല ലയമല്ല യോഗമ-
ല്ലപ്പൊഴാർന്നതവളെന്നറിഞ്ഞവൻ. 148

എന്തുസംഭവമിതെന്തുബന്ധമി-
ങ്ങെന്തുഹേതുവിതിനെന്തൊരർത്ഥമോ!
ഹന്ത! കർമ്മഗതി! ബാലയെൻെറ ബാ-
ഹാന്തരം ചരമശയ്യയാക്കിനാൾ! 149

സ്നേഹഭാജനതയാർന്ന ഹൃത്തിതിൽ
ദേഹമിങ്ങനെ വെടിഞ്ഞു പാററപോൽ
മോഹമാർന്നു പരമാം മഹസ്സഹോ
മോഹനാംഗി തഴുകിക്കഴിഞ്ഞിവൾ! 150

ആരറിഞ്ഞു തനുഭൃത്തുകൾക്കു നി-
സ്സാരമേവമസുബന്ധമെന്നഹോ!
നാരി, നിന്നിളവയസ്സിതെത്ര ഹൃ-
ത്താരിയന്ന പരിപാകമേതയേ! 151

ഞെട്ടറുന്നമലരും തൃണാഞ്ചലം
വിട്ടിടുന്ന ഹിമബിന്ദുതാനുമേ,
ഒട്ടുദുഃഖമിയലാം, വപുസ്സു വേ-
റിട്ടനിൻ സുഖമഹോ! കൊതിക്കിലാം. 152

ഹന്ത! സാധ്വി, മധുരീകരിച്ചു നീ
സ്വാന്തമൃത്യു സുകുമാരചേതനേ,
എന്തു നാണമിയലാം ഭവജ്ജിതൻ
ജന്തു ഭീകരകരൻ, ഖരൻ, യമൻ? 153

ജാതസൌഹൃദമുറങ്ങുവാൻ സ്വയം
ജാത, തള്ളയുടെ മാറണഞ്ഞപോൽ
നീ തുനിഞ്ഞു നിരസിച്ചിരിക്കിൽ ഞാ-
നേതു സാഹസികനാമഹോ! പ്രിയേ! 154

ത്യാഗമേവനു വരും സമഗ്രമീ-
ഭോഗലോഭനജഗത്തിലെന്നുമേ
വേഗമിന്നതുവെടിഞ്ഞു, ഹാ! മഹാ-
ഭാഗയാം നളിനി ധന്യതന്നെ നീ! 155

ഉത്തമേ! വിഗതരാഗമാകുമെ-
ന്നുൾത്തടത്തെയുമുലച്ചു ശാന്ത നീ
ഇത്തരം ധരയിലെങ്ങു ശുദ്ധമാം
ചിത്തവും മധുരമായ രൂപവും? 156

നേരു—ശൈശവമതിങ്കലന്നു നിൻ
ഭൂരിയാം ഗുണമറിഞ്ഞതില്ല ഞാൻ,
കോരകത്തിൽ മധുവെന്നപോലെ യുൾ-
ത്താരിൽ നീ പ്രണയമാർന്നിരുന്നതും 157

ഇന്നഹോ! ചിരസമാഗമം സ്വയം
തന്ന ദൈവഗതിയെത്തൊഴുന്നു ഞാൻ
എന്നുമല്ലനുതപിച്ചിടുന്നു, തേൻ-
വെന്ന നിന്മൊഴികൾ നിന്നുപോകയാൽ. 158

ബദ്ധരാഗമിഹ നീ മൊഴിഞ്ഞൊരാ-
ശ്ശുദ്ധവാണി വനവായുലീനമായ്;
ശ്രദ്ധയാർന്നതിനെ യാസ്വദിച്ചു ഹാ!
സിദ്ധസന്തതി സുഖിക്കുമോമലേ! 159

ആകുലത്വമിയലില്ല യോഗി ഞാൻ,
ശോകമില്ലിനി നിനക്കുമേതുമേ
നീ കുലീനഗുണദീപികേ, വിടും
ലോകമാണു ദയനീയമെൻപ്രിയേ! 160

വേണിയാകിയ വെളുത്ത നിർഝര-
ശ്രേണി ചിന്നി വിരഹാർത്തിയാർന്നുതാൻ
ക്ഷോണികന്ദര നിരുദ്ധകണ്ഠയായ്
കേണിതാ മുറയിടുന്നു കേൾക്ക നീ! 161

നീലവിൺനടുവുറച്ചു ഭാനു, കാ-
ണ്മീല കാട്ടിലുമനക്കമൊന്നിനും,
ബാലനീഝടിതി പൊങ്ങുമൂക്കിനാൽ
കാലചക്രഗതി നിന്നുപോയിതോ! 162

ധന്യനായി സഖി ഞാനസംശയം,
നിന്നൊടൊക്കുമുപദേശഭാജനം,
അന്യനാം ഗുരു ലഭിച്ചതില്ലയീ-
മണ്ണിൽ വിദ്യവെളിവായ നാൾമുതൽ. 163

മാനസം പരിപവിത്രമായി നിൻ
ധ്യാനയോഗ്യചരിതം സ്മരിച്ചയേ!
ജ്ഞാനിനീ! ഭവതി സിദ്ധിയാർന്നൊരെൻ-
മേനിയും മഹിത തീർത്ഥഭൂമിയായ്! 164

ധർമ്മലോപമണയാതെ നമ്മളിൽ
ശർമ്മവും വ്യഥയുമേകിയേറെനാൾ
നിർമ്മലേ! ഒരുവഴിക്കു നീണ്ടൊരീ
കർമ്മപാശഗതി നീ കടന്നതേ!" 165

പ്രേമഗൗരവമിയന്നിവണ്ണമുൾ-
സ്ഥേമയററരുളിയാർന്നു പിന്നെയും
ആ മഹാൻ നിജയമം, ചലിക്കുമേ
ഭൂമിയും ഹൃദയലീനഹേതുവാൽ. 166

ദ്രുതമവിടെയണഞ്ഞാ ശിഷ്യയെത്തേടിയപ്പോൾ
കൃതനിയമ കനിഞ്ഞാചാര്യ കാഷായവേഷാ
മൃതതനുവതു കണ്ടങ്ങൊട്ടു വാവിട്ടു കേണാൾ
ഹതശിശുവിനെനോക്കിദ്ദീനയാം ധേനുപോലെ. 167

'നളിനി' 'നളിനി' എന്നാമന്ത്രണം ചെയ്തു ചൊന്നാ-
മിളിതയമി വപുസ്സായോരു പൂമെയ്യെടുത്താൾ
ദളിതഹൃദയ-കൈയാൽ ശാന്തി ബിംബത്തിൽനിന്നും
ഗളിതസുഷമമാം നിർമ്മാല്യമാല്യം കണക്കേ. 168

അന്യോന്യസാഹ്യമൊട്ടു നീലകുശാസ്തരത്തിൽ
വിന്യസ്തമാക്കി മൃദുമെയ്യവർ നോക്കിനിന്നാർ,
വന്യേഭവസ്തഗളിതം ബിസപുഷ്പമൊത്താ-
ന്ന്യൂനദീനതയതെങ്കിലുമാഭതാനം. 169

അല്പം വലഞ്ഞഥ പരസ്പരമോതിവൃത്ത-
മുല്പന്നബോധരവരോർത്തു വിധിപ്രകാരം
ചൊല്ലൊങ്ങുമാ ഗിരിജ ചേവടി ചേർത്തടിക്കിൽ
കല്പിച്ചവർക്കു ഖനനം വരയോഗിയോഗ്യം. 170

നിവാപവിധിപോലെ ബാഷ്പനിരതൂവി നിക്ഷിപ്തമാം
ശവാസ്തരമകന്നു ഹാ! കൃപണർപോലെ രണ്ടാളുമേ
പ്രവാസമതിനായ് സ്വയംപുനരുറച്ചൊരാ യോഗിയാം
'ദിവാകര'നെ വിട്ടുയോഗിനി മറഞ്ഞു, സന്ധ്യാസമം. 171

ലോകക്ഷേമോൽസുകനഥ വിദേശത്തിൽ വാണായതീന്ദ്രൻ,
ശോകം ചേന്നീലവനു നളിനീചിന്തയാൽ ശുദ്ധിയേറി:
ഏകാന്താച്ഛം വിഷയമലമിങ്ങേതുമേ ചിത്തവൃത്തി-
ക്കേകാ—കണ്ണാടിയിലിനമയൂഖങ്ങൾ മങ്ങാ പതിഞ്ഞാൽ.

അവനു പുനരമോഘം പോയി നൂററാണ്ടു, പിന്നോ-
ത്തവസിതിവിധി, യൂഴിക്കെത്തുമോ നിത്യഭാഗ്യം
അവിദിതതനുപാതം വിസ്മയം യോഗമാർജ്ജി-
ച്ചവിരതസുഖമാർന്നാനാ മഹാൻ ബ്രഹ്മഭൂയം! 173

ശുഭം.

# വ്യാഖ്യാനം

പേര്—നായികയുടെ പേരാണു കാവ്യത്തിനു കൊടുത്തിരിക്കുന്നതു്. നായികയുടെ വിശേഷമായ തിരി സ്നേഹമാണു് കാവ്യത്തിൽ പ്രധാനമായി പ്രതിപാദിക്കുന്നതു്. അതുകൊണ്ടു് ഒരു 'സ്നേഹം' എന്ന പേരും യോജിക്കും. സ്നേഹം എന്നതിനു പകരം പ്രേമം എന്നു വേണ്ടിയിരുന്നു എന്നു ചിലർക്കു അഭിപ്രായമുണ്ടു്. നായികാനായകന്മാർ തമ്മിൽ ആദ്യം സ്നേഹിതരായിരുന്നു. ആ ബന്ധം ഒടുവിൽ നായികയിൽ അനുരാഗമായി പരിണമിക്കയാണു ചെയ്യുന്നതു്. ആ അനുരാഗത്തെയും 'ശൃംഗാരക്കറപാടായ്' (പ്രാരംഭം 68-ാം ശ്ലോകം നോക്കുക. അതിൽ കാളിദാസനെ സ്വർഗ്ഗത്തിൽ 'ശൃംഗാരക്കറപാടായ്[2] തെളിഞ്ഞൊരു മഹാസൗന്ദര്യസാരാകൃതി'(യായിട്ടാണു വർണ്ണിച്ചിരിക്കുന്നതു്) സ്നേഹമായിട്ടാണു കാണിച്ചിരിക്കുന്നതു്. ഈ കാരണങ്ങളാൽ സ്നേഹം തന്നെ യോജിച്ച പദം.

കാവ്യാരംഭം:—ആശാൻ പഴയ സംസ്കൃതകാവ്യസമ്പ്രദായങ്ങളിൽനിന്നും പുതിയ ഇംഗ്ലീഷു കാവ്യസമ്പ്രദായങ്ങളിൽനിന്നും നല്ല രീതികൾ സ്വീകരിച്ചിട്ടുള്ള കവിയാണ്. സംസ്കൃതകാവ്യശാസ്ത്രപ്രകാരം കാവ്യാരംഭത്തിൽ ആശീസ്സ്, നമസ്കാരം, വസ്തുനിർദ്ദേശം ഇവയിൽ ഒന്നു വേണം. പ്രസ്തുത കാവ്യം വസ്തുനിർദ്ദേശംകൊണ്ടു തുടങ്ങുന്നു. അതു പുതിയ രീതിക്കും യോജിച്ചതാണു്.

1. നല്ല=മതസംബന്ധമായ മാഹാത്മ്യങ്ങളും, രാമണീയകം, ശുദ്ധിമുതലായ ഗുണങ്ങളും ഉള്ള. ഹൈമവതഭൂവിൽ=ഹിമവാന്റെ പ്രദേശത്തു്. ഏറെയായ്ക്കൊല്ലം=വളരെക്കൊല്ലംമുമ്പേ എന്നു പറയാതെ ഒരു വാക്യമായി ഇടയ്ക്കു ചേർത്തതു് കഥാകഥനത്തിൽ സ്വാഭാവികമാണു്; വിവക്ഷിച്ച അർത്ഥത്തിനു ശക്തിയും കൂട്ടും. അങ്ങു—വേളയിൽ എന്നതിനോടോ ഉല്ലസിച്ചു എന്നതിനോടോ ചേർക്കാവുന്ന ഒരു പൂരണപദം. ഒരു വിഭാതവേളയിൽ=ഒരു രാവിലെ. യുവയോഗി ഏകൻ=യുവയോഗിയായ ഒരാൾ, അല്ലെങ്കിൽ ഒരു യുവയോഗി. വേറെ ആരും ഇല്ലായിരുന്നു എന്നു സാരം. ഉല്ലസിച്ചു=ശോഭിച്ചു. പുറമേയുള്ള ശോഭ മാത്രമല്ല അക

ദേയുള്ള ഉല്ലാസവും അർത്ഥമാക്കണം. ഫുല്ലബാലരവി=ഉദിച്ചുവരുന്ന പ്രഭാതസൂര്യൻ. ഫുല്ലബാലരവിപോലെ ഉല്ലസിച്ചു എന്നോ ഫുല്ലബാലരവിയെപ്പോലെ കാന്തിമാൻ എന്നോ അന്വയിക്കണം. അലങ്കാരം ഉപമ.

ഇനി നാലു ശ്ലോകംകൊണ്ടു ഗുരുയോഗിയെ വർണ്ണിക്കുന്നു.

2. ഓതി=പറഞ്ഞു (സൂചിപ്പിച്ചു.) ഭൂതി=ഭസ്മം. ചിരതപസി=വളരെക്കാലമായി തപസ്സുചെയ്യുന്നവൻ. ദ്യോതമാനം=വിളങ്ങുന്നതു്. ഉടൽ=ദേഹം. നഗ്നം=വസ്ത്രമില്ലാത്തതു്. ശീതാതപാദികൾ=തണുപ്പു് വെയിൽ മുതലായവ. ഒട്ടു—ഇതു് നഗ്നം എന്നതിനോടോ ജയിച്ചു എന്നതിനോടോ അന്വയിക്കാം. ആദ്യത്തെ പക്ഷത്തിൽ കുറച്ചു് എന്നും രണ്ടാം പക്ഷത്തിൽ അധികം എന്നും അർത്ഥം എടുക്കണം. സ്വല്പം അധികമാവതുകൊണ്ടു് ഈ ശ്ലോകത്തിൽ അന്വയം വിഷമമായിത്തോന്നും. നീണ്ട ജടയും നഖങ്ങളും ഭൂതിയും (കർത്താവു്) അവൻ ചിരതപസിയെന്നതും (കർമ്മം) നഗ്നം ദ്യോതമാനം ഉടൽ (കർത്താവു്) ഒട്ടു ശീതാതപാദികൾ അവ ജയിച്ചതും (കർമ്മം) ഓതി എന്നു അന്വയം.

3. പാരിൽ ഇല്ല ഭയമെന്നും=(തനിക്കു) ലോകത്തിൽ പേടി തീരെ ഇല്ലെന്നും. ഏറെയുണ്ടു് ആരിലും കരുണയെന്നും=എങ്ങിനെയുള്ളവരിലും വളരെ ദയവുണ്ടെന്നും. (ഇല്ല എന്നും ഉണ്ടു് എന്നും ഉള്ള ക്രിയകൾ കർത്തൃപദങ്ങളുടെ മുമ്പിൽ വച്ചതു ശക്തിയാണു്) ഏതിനും പോരുമെന്നും=(താൻ) എന്തിനും മതിയായവനാണെന്നും, പ്രസന്നമായ്=സന്തോഷംകൊണ്ടുതെളിഞ്ഞ, ധീരമായ=ധൈര്യസൂചകമായ, മുഖകാന്തിയാൽ=ശോഭയാൽ, അവൻ അരുളി=സൂചിപ്പിച്ചു.

കവിയുടെ ഗുരുവായ ശ്രീ നാരായണഗുരുസ്വാമികൾ ചെറുപ്പത്തിൽ അരുവിപ്പുറം എന്ന വനപ്രദേശത്തു തപസ്സുചെയ്തു താമസിക്കുന്ന കാലത്തു രാവിലെ ധ്യാനം കഴിഞ്ഞു പുറത്തുവരുമ്പോൾ പതിവായി കാണാറുള്ള പ്രത്യേകമുഖകാന്തിയെപ്പറ്റി കവി പറഞ്ഞു ഇതെഴുതുന്നയാൾ കേട്ടിട്ടുണ്ടു്. ഒരുവേള ആ മുഖകാന്തിയുടെ ഓർമ്മവച്ചായിരിക്കണം ഈ ശ്ലോകം എഴുതിയതു്.

4. വെന്നരിയെ=(വെന്നു് അരിയെ) ശത്രുവെ ജയിച്ചു്. കോപ്പിടും=ഒരുങ്ങുന്ന. നൃപതിപോലെയും=രാജാവിനെപ്പോലെയും. കളിക്കോപ്പെടുത്ത=കളിപ്പാട്ടം എടുത്ത (കളിക്കാൻ ഒരുങ്ങുന്ന.) ചെറുപൈതൽപോലെയും=ചെറിയ കുട്ടിയെപ്പോലെയും. തെല്ലു്=സ്വല്പമൊരു. അപ്പോൾ

സ്വല്പദിനരാത്രങ്ങൾ എന്നും എടുക്കാം. തല്പരത്വം=ഉത്സാഹം. അവൻ ആർന്നിരുന്നു=വഹിച്ചിരുന്നു. തല്പരത്വമവനാർന്നിരുന്നു എന്നു് ആദ്യമായി ചേർത്തു വർണ്ണ്യമായ തല്പരത്വത്തിൻെറ പ്രതീതിക്കു ശക്തികൂട്ടുന്നുണ്ടു്. യോഗിക്കു ശത്രുവെ ജയിച്ചു ഭൂമി വാഴാൻ ഒരുങ്ങുന്ന രാജാവിനുള്ളമാതിരി കൃതകൃത്യത്വവും ഗാംഭീര്യവും ചേർന്ന ഉത്സാഹമാണുണ്ടായിരുന്നതു്. എന്നാൽ രാജാവിനില്ലാത്തമാതിരി വിശേഷവും അതിൽ അടങ്ങിയിരുന്നു. അതു കളിക്കുവാൻ തുടങ്ങുന്ന ചെറിയ കുട്ടിക്കുള്ളമാതിരി ചിന്താക്ലേശമില്ലായ്മയാണു്. അലങ്കാരം മാലോപമ.

5. മുൻശ്ലോകത്തിൽ പറഞ്ഞ വ്യത്യാസത്തിൻെറ കാരണം ഈ ശ്ലോകത്തിൽ വിശദമാക്കുന്നു. അത്ര=ഈ ലോകത്തിൽ. ഒരു സാർവ്വഭൗമനിൽ=ഒരു ചക്രവർത്തിയിൽ (തന്നെയും) സർവ്വവൈരികളും അമർന്നവനെന്നു് കാണിക്കാനാണു് സാർവ്വഭൗമൻ എന്ന പദം പ്രയോഗിച്ചിരിക്കുന്നതു്. ഇത്ര=യോഗിക്കുള്ളമാതിരി. ധന്യത=കൃതകൃത്യത, ഭാഗ്യം. തികഞ്ഞുകാണ്മതില്ല=പരിപൂർണ്ണമായിട്ടു കാണുന്നില്ല. അതിനുള്ള കാരണം പറയുന്നു. ചിത്തമാം=മനസ്സാകുന്ന. വലിയവൈരി=മഹാശത്രു. കീഴമർന്നു=കീഴടങ്ങി. അത്തൽതീർന്നു=ദുഃഖം അവസാനിച്ചു. യതിതന്നെഭാഗ്യവാൻ=യോഗിതന്നെയാണു് ഭാഗ്യവാനായിട്ടുള്ളതു്. അലങ്കാരം മാലോപമ.

6. ധ്യാനശീലൻ=ധ്യാനം ശീലമായിട്ടുള്ളവൻ. അധിത്യകം=മലയുടെ മുകൾപ്പരപ്പു്. അധിത്യകാസ്ഥാനമാർന്നു്=മുകൾപ്പരപ്പിൽനിന്നു്. തടം=താഴ്വര. വാനു്=ആകാശം. നിജനീഡം=തൻെറ കൂടു്. നിജനീഡമാർന്നീഴ്കാനനം=തൻെറ കൂടിരിക്കുന്ന കാടു്. ഖഗയുവാവു്=പക്ഷിയുവാവു്. ആകാശത്തിൽനിന്നു പക്ഷി കൂടിരിക്കുന്ന കാടു നോക്കുന്നതു പോലെ എന്ന ഉപമകൊണ്ടു് യോഗിയുടെ ലൗകികമായ ബന്ധവസ്തു താഴ്വരയിലുണ്ടെന്നു ധ്വനിപ്പിക്കുന്നുണ്ടു്. പിന്നീടുണ്ടാകുന്ന സംഗതികളെ മുൻകൂട്ടി ധ്വനിപ്പിക്കുന്ന അലങ്കാരപ്രയോഗത്തിൽ ആശാൻ മഹാചതുരനാണു്. ഇതു നാടകകവികൾക്കു സഹജമായ ഒരു സൂത്രമാണു്.

7. ഭൂരിജന്തുഗമനങ്ങൾ=പലമാതിരി ജന്തുക്കളുടെ പോക്കുകളോടുകൂടിയവ "കാടുകൾ" എന്നതിൻെറ വിശേഷണം. ഇങ്ങനെ സംസ്കൃതസമാസപദങ്ങൾ വിശേഷണങ്ങളായി കവി സാധാരണ പ്രയോഗിക്കാറുണ്ടു്. ഭൂരുഹങ്ങൾ=മരങ്ങൾ. ദൂരമർശനകൃശങ്ങൾ=അകലെ കാണുന്നതുകൊണ്ടു ചെറുതായി തോന്നുന്നവ. ഇതും കാടുകളുടെ വിശേഷണം.

ചാരുചിത്രപടഭംഗി=മനോഹരമായ ചിത്രപട (വിചിത്രമായ പട)ത്തിന്റെ ഭംഗി. ചിത്രപടത്തിനു നാടകക്കർട്ടൻ എന്നും അർത്ഥം ഉദ്ദേശിച്ചിരിക്കാം. അലങ്കാരം ഉപമ.

8. പുരപുഷ്പവാടിയുമാകൊണ്ട=പട്ടണത്തിലെ പൂങ്കാവനത്തിലുള്ള വാപികൾ=കുളങ്ങൾ. വെന്നു=ജയിച്ച. പണ്ടു താൻ പാർത്തിരുന്ന പട്ടണത്തിലെ പൂങ്കാവനത്തിലുള്ള കുളങ്ങളെക്കാളൊക്കെ കേമമായ പൊയ്കയിൽ എന്നു പൂർവ്വാർദ്ധത്തിന്റെ സാരം. കുതുകമാർന്നു=കൌതുകത്തോടുകൂടി. കണ്ടു എന്നതിന്റെ വിശേഷണം. തെന്നൽ=തെക്കൻ കാററു്. തണ്ടലഞ്ഞു വിടരുന്ന എന്നതുകൊണ്ടു താരുകൾ താമരപ്പൂക്കളെന്നു ധരിക്കണം. 'പുരപുഷ്പവാടിയുമാക്കൊണ്ടവാപികളെ വെന്ന' എന്നു പൊയ്കക്കു വിശേഷണംവെച്ചതു യോഗിക്കു തന്റെ പണ്ടത്തെ പുരജീവിതം ഓർമ്മ വന്നു എന്നു ധ്വനിപ്പിക്കാനാണു്. 13-ം 14-ം ശ്ലോകങ്ങളിൽ ഈ ഓർമ്മയുടെ ഫലം തന്നെയാണു സൂചിപ്പിക്കുന്നതു്.

9. സാവധാനം=സാവധാനമായി. എതിരേററു ചെല്ലുവാൻ=എതിരേററുകൊണ്ടുചെല്ലുവാൻ. എതിരേൽക്കുവാൻ എന്നു സാരം. എതിരേററുകൊണ്ടുചെല്ലുവാൻ എന്നർത്ഥം ഇല്ല. വികസ്വര സരസ്സ്=വിടർന്ന സരസ്സ്. പൂക്കളുടെ വിടർച്ച സരസ്സിൽ ആരോപിക്കുന്ന അലങ്കാരപ്രയോഗം. പാവനൻ=പരിശുദ്ധൻ. സുരഭിവായു=സൌരഭ്യമുള്ള കാററു്. പദമൂന്നി=നടന്നു. വിലോലൽപ്രേക്ഷ.

10. ആഗതർ=വന്നവർ. വിഹഗസ്വരങ്ങൾ=പക്ഷികളുടെ സ്വരങ്ങൾ. സരോജിനി=താമരപ്പൊയ്ക. വശഗനാക്കി=വശപ്പെടുത്തി. പക്ഷികളുടെ സ്വരങ്ങൾ പോലെയുള്ള സ്വരങ്ങളാൽ സരോജിനി യോഗിയായ അദ്ദേഹത്തെയും വശത്താക്കിയെന്നു വ്യംഗ്യം. രമ്യഭൂഭാഗഭംഗികൾ=മനോഹരഭൂഭാഗങ്ങളുടെ ഭംഗികൾ. ഹരിക്കും=ആകർഷിക്കും. അലങ്കാരം അർത്ഥാന്തരന്യാസം.

11. ശുഭരമ്യഭൂ=നല്ലതും ഭംഗിയുള്ളതുമായ ഭൂമി. ഇവക്കു=യോഗികൾക്കു്. എന്നുള്ള=എപ്പോഴുമുള്ള, പതിവായിട്ടുള്ള. അനവദ്യഭോഗം=നിർദ്ദോഷമായ വിഷയസുഖം. വന്യശോഭ=കാടിന്റെ ഭംഗി. നിസർഗ്ഗജം=പ്രകൃത്യാഉള്ളതു്. സരോജിനി യോഗിയെക്കൂടിയും ആകർഷിച്ചു എന്നതിനു സമാധാനമായി ഭൂഭാഗഭംഗി ആരെയും ഹരിക്കുമെന്നു കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞല്ലോ. എന്നുതന്നെയല്ല, ശുഭരമ്യഭൂമി യോഗികൾ

ക്കുള്ള നിർദ്ദുഃഖഭോഗാവസ്ഥവാണെന്നും പ്രത്യക്ഷിച്ച ഈ യോഗിക്കു കാട്ടുകളുടെ ഭംഗിയിൽ പ്രകൃത്യാ രസമുണ്ടെന്നും ഇതിൽ പറഞ്ഞിരിക്കുന്നു.

12. ആകമ്പൽ=വന്യശാഖകളിലുള്ള രസംകൊണ്ട്. അകുണ്ഠമാനസൻ=സന്തുഷ്ടചിത്തൻ. അതുവഴിക്കുതന്നെ=നടന്നവഴിക്കുതന്നെ. തന്നിവൻ=തന്നെ ഇവൻ എന്നു പദച്ഛേദം. ഇവൻ നടക്കുന്നതിന്റെ കാരണം പറഞ്ഞതുമാത്രമായിരിക്കണമെന്നില്ലെന്നും അതിന്റെ ഫലവും ഒന്നുതന്നെയായിരിക്കണമെന്നില്ലെന്നും ഒരു അർത്ഥാന്തരന്യാസംകൊണ്ടു പറയുന്നു. ഏകകാര്യം=ഒരു കാര്യം. ബഹൂത്ഥമാം=പലതിൽനിന്നുണ്ടാവാം—പല കാരണങ്ങളാലുണ്ടാകുമെന്നു സാരം. ഏകഹേതു=ഒരു കാരണം. ബഹുകാര്യകാരിയാം=പല ഫലങ്ങളെ ഉണ്ടാക്കുകയും ചെയ്യാം. യതിയുടെ ഗമനത്തിനും മുൻപറഞ്ഞതിനും പുറമേ കാരണങ്ങളും ഫലങ്ങളും ഉണ്ടാകാമായിരുന്നേക്കുമെന്നു സൂചന.

13. ചെറുതാർത്തിയാർന്നവാറ്=സ്വല്പം ഉൽക്കണ്ഠയുണ്ടായിട്ടെന്നപോലെ. നെടുതായിവീർത്തു=ദീർഘശ്വാസമിട്ടു. യതി=യോഗി (മനസ്സടക്കിയവൻ) എന്നു സാരം.

14. യമി=യോഗി (മനസ്സടക്കിയ ആൾ) ഇവണ്ണം=മുൻശ്ലോകത്തിൽ പറഞ്ഞമാതിരി. അന്തരാ=അകമേ. ചിന്തയാർന്നതു=ഉൽക്കണ്ഠയാർന്നതു്. എന്തുവാൻ=എന്തുകൊണ്ടാണ്. യോഗിക്കു ഉൽകണ്ഠയുണ്ടാകുവാൻ കാരണമില്ലല്ലോ എന്നു സാരം. അഥവാ അങ്ങിനെ സംശയിക്കേണ്ട അവകാശമുണ്ടെന്നു കവിതന്നെ പറയുന്നു. ജന്തുവിന്ന്=ജീവിക്ക്. ഉടലുവീഴുവോളവും=ശരീരാവസാനംവരെ, (സ്ഥൂലസൂക്ഷ്മ, കാരണശരീരങ്ങൾ മൂന്നും അവസാനിക്കുന്നതുവരെ അതായതു് മുക്തികിട്ടുന്നതുവരെ എന്നർത്ഥം പക്ഷേ ഉദ്ദേശിച്ചിരിക്കാം) വാസനാബന്ധനം=വാസനയുടെ കെട്ടുപാട്. തുടരുന്നു=തുടർന്നുപോകുന്നു. ജന്തുവിനു തുടരുന്നു എന്നു പറഞ്ഞതുകൊണ്ട് ജന്തുസഹജമായ വികാരം യോഗിക്കുപോലും ഉണ്ടാകുമെന്നു സൂചിപ്പിക്കുന്നു.

15. അകം=ഉള്ള്, മനസ്സ്. ഓളമാർന്ന=ഓളം ഉണ്ടാക്കിയ. ആഞ്ഞു=എത്തി. അനതിദൂരഭൂമിയിൽ=അധികം അകലെയല്ലാത്തസ്ഥലത്തു്. തരുവിലീനമേനിയായ്=മരംകൊണ്ടു മറഞ്ഞ ദേഹത്തോടുകൂടിയ. ഹൃത്തടം=ഹൃദയമാകുന്ന തടം. അദ്ദേഹത്തിന്റെ മനക്ഷോഭമുണ്ടാക്കിയ നെടുവീർപ്പ് എത്തി ഒരാൾക്കു ഹൃദയം തിരതല്ലി. അദ്ദേഹത്തിന്

ള്ളിൽ ഓളംപോലെ രക്ഷോഭം ഉണ്ടായപ്പോൾ മററ ആർക്കു തിരപോലെയാണു വികാരം ഇളകിയതു് എന്നു സാരം. അലങ്കാരം അസംഗതി.

ഇനി ആരാൾ ആരെന്നു വിവരിക്കുന്നു.

16. സ്വന്തനിഷ്ഠ=തനിക്കുപതിവുള്ള അനുഷ്ഠാനത്തിനായി. ഈറനോട്ട്=ഈറനോടുകൂടി(നനഞ്ഞമുണ്ടു് ധരിച്ചുകൊണ്ടുഎന്നു സാരം.) ബന്ധുരാംഗരുചി=മനോഹരമായ ദേഹകാന്തി. തൂവി=ചൊരിഞ്ഞു. ഉഷസ്സന്ധ്യ=പ്രഭാതസന്ധ്യ (അതിന്റെ ദേവത). പാവനാംഗിയാൾ=പരിശുദ്ധശരീരയായ സ്ത്രീ. നായകനെ ഏല്ലബാലരവിയായിട്ടാണു് ഉപമിച്ചതു്. (1-ാംശ്ലോകം നോക്കുക) അപ്പോൾ നായികയെ ഉഷസ്സന്ധ്യയോട്ട് ഉപമിക്കുന്നതിൽ പ്രത്യേക ഔചിത്യമുണ്ടു്. പൊയ്കതൻതടേ=പൊയ്കയുടെ കരയിൽ. തടേ എന്ന സംസ്കൃതവിഭക്തി പ്രത്യയാന്തപദം മണിപ്രവാളപ്രയോഗമാണു്. മണിപ്രവാളം ഇപ്പോഴത്തെ മലയാളകവികൾ വളരെക്കുറച്ചു പ്രയോഗിക്കാറുള്ളു. ആശാൻ പ്രത്യേകിച്ചും മണിപ്രവാളം മിക്കവാറും തീരെ ഉപേക്ഷിച്ചിട്ടുണ്ടു്. സപ്തമൈകവചന പ്രത്യയാന്തപദമാണു്. മലയാളകവികൾ ഇപ്പോഴും ഉപയോഗിക്കുന്ന പ്രധാന മണിപ്രവാളപദം.

17. അന്നിതുല്ലസ്സ=അന്നിതുൽക്കണ്ഠ എന്നു ഭേദം. രണ്ടുപേരും തമ്മിൽ കണ്ടില്ലെങ്കിലും രണ്ടുപേർക്കും ഉള്ളിൽ ഉൽക്കണ്ഠയുണ്ടായി എന്നും അതു സ്നേഹബന്ധത്തിന്റെ ശക്തികൊണ്ടാണെന്നും പറയുന്നു. ഇതു് കവിവിശ്വസിക്കുന്ന ഒരു മാനസിക രഹസ്യവസ്തുതയാകാം. അല്ലെങ്കിൽ കാളിദാസനെ അനുസരിച്ചുള്ള ഒരു കവിതാസങ്കേതം മാത്രവുമാകാം. അലങ്കാരം കാവ്യലിംഗം.

18 തപോമുദിതയാൾ=തപസ്സുകൊണ്ടു ചടച്ചവൾ. തൽക്ഷണം=ഉടനെ. ശീതബാധ=കുളിരിന്റെ ഉപദ്രവം. ശ്വേതമായ്=വിളറി. ത്ധടുതി=വേഗം. കുങ്കുമാഭ=കുങ്കുമപ്രഭയുള്ളതു് (ചുവന്നതു്). ആതപം=വെയിൽ (ഇളംവെയിൽ). കുളിരുമാറുകയും ചുവന്ന വെയിലേല്ക്കുകയും ചെയ്തിട്ടും മുഖം വിളറി. ഉല്ക്കണ്ഠയാലെന്നു സാരം. അലങ്കാരം അതദ്ഗുണം.

19. ആശ=ആഗ്രഹം. ആഗ്രഹം സാധിക്കുമെന്ന വിശ്വാസം. പേശലാംഗി=സുന്ദരി. അതിപ്രിയത്തിനാൽ=അതിപ്രേമം നിമിത്തം. അഴലോകാംഭോജ്മ=ദുഃഖമുണ്ടു കുന്നകാന്മ. ആശു=വേഗം ജരത്പ്രസൂന=ജര

ങ്ങുകളായ (വാടിയ) പൂക്കളോടുകൂടിയതു്. ശിരീഷലത=നല്ല നെന്മേനിവാക. ലതാപദം ശ്രേഷ്ഠതയെ കുറിക്കുന്നു. അലങ്കാരം ഉപമ.

പൂർവ്വസ്നേഹത്തിൻെറ ദുഃഖകരമായ സ്മരണവന്നു് അവൾ തെട്ടുങ്ങി. സ്മരണ ചെയ്തെന്നുള്ളതും തടുക്കാൻ പാടില്ലാത്തതുമായിരുന്നു എന്നു ഉപമയുടെ വ്യംഗ്യം.

20. സീമയററഴല്=സീമയററ അഴല് (അതിരററ ദുഃഖം) സൂചിതക്ഷേമം—ക്രിയാവിശേഷണം. സൂചിതക്ഷേമമാകുംവണ്ണം=ക്ഷേമത്തെ സൂചിപ്പിച്ചുകൊണ്ടു്. അഥ=അനന്തരം. ഒന്നു ചലിച്ചു=ഒന്നു ഇളകി. വാമനേത്ര=ഭംഗിയുള്ള കണ്ണുകളുള്ളവൾ (സുന്ദരി) വാമം=ഇടത്തേതു്. കരം=ചലിച്ചു എന്നന്വയം ഓമനച്ചെറുമൃണാംകം=ഭംഗിയുള്ള ഇളയ താമരവളയം. നിമിത്തശാസ്ത്രപ്രകാരം സ്ത്രീകൾക്കു ഇടത്തുകൈ തുടിക്കുന്നതു ശുഭസൂചകമാണു്. കാളിദാസമഹാകവിയെപ്പോലെ പുകൃതകവിക്കും നിമിത്തത്തിൽ വിശ്വാസമുള്ളതായിട്ടാണു് ഊഹിക്കേണ്ടതു്. അലങ്കാരം ഉപമ.

21. കാനനതപസ്വിനി=കാട്ടിൽ തപസ്സുചെയ്യുന്നവൾ. ചിന്ത=ഉൽക്കണ്ഠ. ഇവൾ ചിന്തയാൽ വാടിനാൾ എന്നന്വയം. കാനനതപസ്വിനി എന്നതും ബാല എന്നതും ഇവൾ എന്നതിൻെറ വിശേഷണം. ഹന്ത!=ആശ്ചര്യം! കാനനതപസ്വിനിയായിട്ടും ചിന്തയാന്നതിലാണു് ആശ്ചര്യം! എന്തിനോ—ഈ ചോദ്യം സംശയത്തെ കുറിക്കുന്നു. കുലവധൂടികൾ=കുലകന്യകകൾ. അന്തരംഗഗതി=മനോരഥം. ആരറിഞ്ഞു താൻ=ആക്കും അറിഞ്ഞുകൂടാ. അർത്ഥാന്തരന്യാസം.

22. തപസ്വിനിയുടെ ഉൽക്കണ്ഠയുടെ കാരണം തനിക്കു അറിഞ്ഞുകൂടെന്നു കവി ഭാവിക്കുന്നതു വായനക്കാരുടെ ജിജ്ഞാസാ കൂട്ടാനാണു്. ഇനി അവളുടെ കഥ പറയാൻ തുടങ്ങുന്നു. ഒന്നു നിർണ്ണയം=ഒന്നു തീർച്ച. ഉദീർണ്ണദശാഭയാൾ=ഏററവും സൌന്ദര്യമുള്ളവൾ. കന്ദവല്ലി=കുരുക്കുത്തിമുല്ലവള്ളി. കന്ദവല്ലി ഉദ്യാനലതയാണു്. അതു കാട്ടിൽനിന്നാലും അതിൻെറ കാന്തി കാട്ടുലതകൾക്കില്ലാത്തതുതന്നെയായിരിക്കും. അതുപോലെ ഇവൾ കാട്ടിൽ വന്നിട്ടും നാഗരികകന്യകയെന്നു ഊഹിക്കാമെന്നു സാരം. അലങ്കാരം കാവ്യലിംഗവും നിദർശനയും.

23. ഇവൾ താപസപുത്രിയല്ലെന്നും നാഗരികകന്യകയായിരിക്കണമെന്നു കഴിഞ്ഞ ശ്ലോകത്തിൽ ഊഹിച്ചു. നാഗരികകന്യകകളുടെ

ഇടയിലും ഇവൾ അസാധാരണസുന്ദരിയാണെന്ന് ഈ ശ്ലോകത്തിൽ പറയുന്നു.

അസുലഭാംഗഭംഗി=ദുർല്ലഭമായ അംഗഭംഗി (സൌന്ദര്യം) ഉള്ളവൾ. ഇന്നും=ഈ ദുഷ്കാലത്തിലും. തരുണി=യുവതി. പൌരിമാർ=നാഗരികസ്ത്രീകൾ. മിന്നുകില്ലീ=മിന്നുകയില്ലയോ. ശരദഭ്രശാത=ശരത്തിലെ അഭ്രത്താൽ ശാത. ശരത്ത്=ശരൽകാലം. അഭ്രം=മേഘം. ശാത=മെലിഞ്ഞതു്, ക്ഷീണിച്ചതു്. ശരൽകാലത്തു മേഘം വെള്ളയായി മിന്നൽ ചുരുങ്ങിയിരിക്കുന്നതു സ്വാഭാവികമാണ്. ഖിന്നം=ദുഃഖിതം, ദുഃഖം കവിഭാവനയാൽ ആരോപിതമാണ്. തടില്ലത=മിന്നൽക്കൊടി. ശരൽകാലംകൊണ്ടു ക്ഷീണിച്ചാലും മിന്നൽ മിന്നും, അതുപോലെ ദുഷ്കാലംകൊണ്ടു ക്ഷീണിച്ചാലും ഇവളുടെ സൌന്ദര്യം അസാധാരണംതന്നെ. അലങ്കാരം ദൃഷ്ടാന്തം.

24. ഇതിൽ തപസ്വിനിയുടെ പൂർവ്വചരിത്രം കുറേക്കൂടി വിശദമാക്കുന്നു. കൃച്ഛ്റമായ്=പണിപ്പെട്ട്. സ്വച്ഛസൌഹൃദർ=നിർമ്മലസ്നേഹമുള്ളവർ. ആർത്തിയാൽ=ദുഃഖംകൊണ്ട്. ഇച്ഛയാൻ=ഇച്ഛയോടുകൂടിത്തന്നെ. മൃതി=മരണം. വരിച്ചു=സ്വീകരിച്ചു. ഇവൾ പണിപ്പെട്ടു ഉപേക്ഷിച്ചുപോന്നവരും സ്വച്ഛസൌഹൃദരും ഇവളെപ്പോലെയുള്ളവരുമായ അച്ഛനമ്മമാർ ദുഃഖംകൊണ്ട് ആത്മഹത്യചെയ്തുവത്രെ എന്നു സാരം.

25. ഹസിക്കരുതു്=ആക്ഷേപിക്കരുതു്. സാഹസിക്യം=സാഹസം. കേവലം=തീരെ. ഇവൾ സാഹസം കാട്ടി എന്നു ആക്ഷേപിക്കരുതു്. സാധ്വിയായ ഇവൾ തന്റെ സ്നേഹം പ്രേരിപ്പിച്ചതു ചെയ്തതാണ്. അലങ്കാരം കാവ്യലിംഗം.

26. സ്നിഗ്ദ്ധന്മാർ=സ്നേഹിതന്മാർ. അസന്ദിഗ്ദ്ധം=നിശ്ചയമായും. അശ്രുനിര=കണ്ണുനീർനിര. ചിരം=വളരെക്കാലം. മുഗ്ദ്ധ=സുന്ദരി. മുഗ്ദ്ധമാർ=മോഹിച്ചവർ. ഇവളെയോർത്തിരുന്നു. തീർച്ചയായും സ്നേഹിതന്മാർ വളരെക്കാലം കരഞ്ഞിരിക്കണം. പല യുവാക്കൾ വേൾക്കാൻകൊതിച്ചു സന്തപ്തരായിരുന്നിരിക്കണം.

27. ഈ വിധം=മുൻശ്ലോകങ്ങളിൽ വിവരിച്ചപ്രകാരം. സകലലോഭനീയം=സകലർക്കും കൊതി തോന്നിപ്പിക്കുന്നതു്. വ്രതവിശീർണ്ണം=വ്രതം (തപസ്സു) കൊണ്ടു ശുഷ്കരം. ഭാവുകാംഗി=മംഗളാംഗി. ആക്കിനാൾ എന്നതിന്റെ കർത്താവു്. ഭഗവദർച്ചനാർഹം=ഭഗവാന് (ദൈവത്തിനു) അർച്ചിക്കാൻ തക്കതു്. അലങ്കാരം അപ്രസ്തുതപ്രശംസ.

28. ജീവിതാശകൾ=ജീവിതാഗ്രഹങ്ങൾ. ജീവഗതി=ആത്മാവിന്റെഗതി. ജീവഗതി ഓർത്തു=ആത്മാവിന്റെ ഉൽഗതിക്കവേണ്ടി. ദേവദേവപാദസേവ=ഈശ്വരപാദസേവ. ആവിലത=കാലുഷ്യം. മനോദുഃഖം. ഏവം=ഇപ്രകാരം, മുൻവിവരിച്ചപ്രകാരം. ജീവിതാശകൾ നശിച്ചു, ഉൾപ്പൂവു വാടി, ജീവഗതിയോർത്തു, ആവിലത പോവതിന്നു ഇവൾ ഭൂമിയിൽ ഏവം ദേവദേവപാദസേവചെയ്യുന്നു എന്നു അന്വയം. ഭൂവാസനത്തിൽ ഇവൾക്ക വേറെ ഉദ്ദേശം ഇല്ല എന്നു സാരം.

29. ശാന്ത=സമാധാനചിത്ത. സുചിരയോഗസംയതസ്വാന്ത=ദീർഘകാലത്തെ യോഗാഭ്യാസംകൊണ്ടു അടക്കിയ മനസ്സോടുകൂടിയവൾ. കാന്ത=സുന്ദരി. കാന്ത ഇവിടെ ഏറെനാൾ മേവി എന്നന്വയം. സേതു=അണ, കെട്ട്. ശാന്തി=അടക്കം. അലങ്കാരം ഉപമ.

30. മഹാവ്രത=വലിയ തപസ്വിനി. സിദ്ധി=കാൎയ്യസിദ്ധി. ആമയം പരമിതു=ഈ വലിയ ദുഃഖം. ഇവൾ കൊതിച്ച കാൎയ്യസിദ്ധി എവിടെ, ഈ ദുഃഖമെവിടെ. കാൎയ്യസിദ്ധിക്കടുത്ത ദുഃഖമല്ലെന്നു സാരം. ഇതെന്തുവാൻ=എന്തുകഷ്ടം! ഹിതാൎത്ഥമായ്=നല്ലതിന്നായ്. വാമലീല=പ്രതികൂലമായ കളി. അഥവാ, മനുഷ്യന്നു നന്മയ്ക്കുവേണ്ടിത്തന്നെ വിധി പ്രതികൂലമായി പ്രവൎത്തിക്കുന്നതായി വരാം. അലങ്കാരം വിഷമം.

31 ഭഗവദംഘ്രിപങ്കജധ്യാനധാര=ഭഗവാന്റെ പാദമാകുന്ന താമരപ്പൂവിന്റെ ധ്യാനത്തിന്റെ ധാര. ഉറച്ചിടായ്കയാൽ=നിൽക്കായ്കയാൽ. ദീനയായ്=ഖിന്നയായ്. ശ്യാന=വററിയതു്. തടിനി=നദി. തന്വിയാൾ=യുവതി. തന്വിയാൾ ഗതിതടഞ്ഞു ദീനയായ് എന്നു അന്വയം. ഉപമ.

32. ഹൈമനസരോജം=ഹേമന്തത്തിലെ താമരപ്പൂവു്. അതു മഞ്ഞിന്റെ ബാധകൊണ്ടു വല്ലാതിരിക്കും. അവൾ കണ്ണുനീർ ചിന്തി സന്തപിച്ചു എന്നന്വയം. വധുവിന്നു=പെണ്ണിന്നു. അധീരം=ധൈൎയ്യമില്ലാത്തതു്. അന്തരംഗം=ഉള്ളു്. അതിവിജ്ഞ=ഏററവും അറിവുള്ളവൾ. അറിവുണ്ടെങ്കിലും പെണ്ണിന്നു ഉള്ളിൽ ധൈൎയ്യമില്ലെന്നു സാരം. ഇതു പൊതുവെ സ്ത്രീകളെപ്പററിപറയുന്ന ഒരു അൎത്ഥാന്തരന്യാസമായോ പ്രകൃതവധുവിനെ മാത്രം സംബന്ധിക്കുന്ന ഒരു പരമാൎത്ഥ പ്രസ്താവമായിട്ടോ എടുക്കാം.

33 ദീനഭാവം ഇതകററി=ഈ ദുഃഖസ്ഥിതി നീക്കി. പ്രതിനിവൃത്തമാക്കുവാൻ=തിരിച്ചുകൊണ്ടുവരുവാൻ. സന്നഹിച്ചു=[illegible]. സന്ന

ധൈൎയ്യ=ധൈൎയ്യംപോയവരും. തനിയെ=ആരോടുമല്ലാതെ (സ്വയം) സരസ്സിൽ=പൊയ്കയിൽ. വ്യലമ്പിനാരും=വായിൽവന്നതു പറഞ്ഞു.

34. സ്വാമി=നായകൻ. രവി=സൂൎയ്യൻ. തരളവായു=ചപലമായ കാററു്. ആമയംതടവിടായ്ക=ദുഃഖിക്കായ്ക. തൽകരസ്തോമം=അവന്റെ രശ്മിയുടെ കൂട്ടം.

ഈ ശ്ലോകത്തിനു മൂന്നു് അൎത്ഥം ഉണ്ടു്. ഒന്നു താമരയെ ഉദ്ദേശിച്ചു ഉള്ളതുതന്നെ. സൂൎയ്യനെ നോക്കി നില്ക്കുന്ന താമര തിരിയുന്ന ദിക്കിലെല്ലാം സൂൎയ്യകരം ഉള്ളതുകൊണ്ടു് അതു് കാററു് അലയുന്നതിൽ ദുഃഖിക്കേണ്ടതില്ലെന്നു സാരം. ഇതു പ്രസ്തുതാൎത്ഥമാണു്. ഇനി രണ്ടത്ഥം അപ്രസ്തുതമാണു്. താമരയ്ക്കുപകരം ഇതിൽ പറഞ്ഞിരിക്കുന്ന തപസ്വിനിയെ എടുക്കണം. അവരും സ്വാമിയാം രവിയെ=ഈശനെ. നോക്കി നില്ക്കുന്നവളാണ്=ധ്യാനിക്കുന്നവളാണു്. അപ്പോൾ തരളവായു=ചപലവികാരം ഏൽക്കുന്നു. അതിൽ ദുഃഖിക്കേണ്ട. എവിടെ തിരിഞ്ഞാലും ഈശ്വരചൈതന്യമുണ്ടല്ലോ. ഇങ്ങിനെ ഒരത്ഥം ഇനി ഒരൎത്ഥം; സ്ത്രീ തന്റെ നായകനെ ഉദ്ദേശിച്ചു തപസ്സചെയ്യുകയാണു്. അവരും ദുഷ്കാലം നിമിത്തം ദുഃഖിക്കേണ്ട. നായകന്റെ കൈ തിരിയുന്ന ദിക്കിലും ഉണ്ടു്, ഇതു നായകൻ അടുത്തുവന്നിട്ടുള്ളതിനെ സൂചിപ്പിക്കയാണു്. അലങ്കാരം അപ്രസ്തുതപ്രശംസ.

35. മിഹിരൻ=സൂൎയ്യൻ. ആത്മശോഭ=തന്റെ കാന്തി. പൂക്കൾ സൂൎയ്യനു കാന്തി സമൎപ്പിക്കുന്നതായുള്ള ഉല്ലേഖം ഇംഗ്ലീഷുകവികളെ അനുകരിച്ചുള്ളതാണു്. മധു=തേൻ. അരുളി=കൊടുത്തു. ധന്യം=കൃതകൃത്യം. താമര സൂൎയ്യനു കാന്തിയും വണ്ടിനു മധുവും കൊടുക്കുന്നു. അതു കൊണ്ടു താമരയുടെ ജീവിതം ധന്യമെന്നു നായിക എണ്ണുന്നു. തനിക്കു് അതുപോലെ തന്റെ ആത്മശോഭ ദൈവത്തിനു് അൎപ്പിച്ചും തന്നെ കാംക്ഷിച്ചു വരുന്ന ഒരാൾക്കു തന്റെ ജീവിതസൌഭാഗ്യ മധുവിനെ കൊടുത്തും ജീവിക്കുവാൻ സാധിക്കുന്നില്ലല്ലോ എന്നു നായിക വ്യസനിക്കുന്നു. അലങ്കാരം അപ്രസ്തുതപ്രശംസ.

36. കോട്ടമററു്=കുസലില്ലാതെയെന്നോ കുറവെന്യെയെന്നോ അത്ഥം എടുക്കാം. ആദ്യത്തെ അത്ഥത്തിൽ അവിടെയെത്തി എന്നതിന്റെ വിശേഷണമായും രണ്ടാമത്തെ അത്ഥത്തിൽ പാട്ടിലാക്കി എന്നതിന്റെ വിശേഷണമായും എടുക്കണം. അപഭീതി=ഭയമില്ലാത്തവൻ. മനുഷ്യദ്ധ്യേയം=മനുഷ്യർ പ്രാപിക്കേണ്ടതായ. കൌതുകം=അറിയാനുള്ള ഉത്സാഹം.

വേറെ ആരെങ്കിലുമായിരുന്നു എങ്കിൽ കാട്ടിൽ ഈ മനുഷ്യഗേയമായ പാട്ടുകേട്ടാൽ ഭയപ്പെട്ടമായിരുന്നു. എന്നാൽ ഭയമില്ലാത്ത യോഗി നേരെ മറിച്ചു കൌതുകപ്പെടുകയാണുണ്ടായതു്.

നളിനി പുലമ്പിയതു കവിക്കു പാട്ടാക്കി പറയാം. നളിനി പാടിയിരിക്കണമെന്നു അതുകൊണ്ടു വരില്ല. എന്നാൽ ദിവാകരൻ പാട്ടായിത്തന്നെ അതുകേട്ടു പറഞ്ഞിരിക്കുന്നതുകൊണ്ടു നളിനി പുലമ്പിയതും പാട്ടിൽ തന്നെ എന്നു പറയേണ്ടിയിരിക്കുന്നു. അതിനു സംഭാവ്യത ഇല്ലാതില്ല.

37. വാക്കിലും പൊരുളിലും=പദത്തിലും അർത്ഥത്തിലും. രസസ്രാവം വായ്ക്കും=രസം ധാരാളം ഒഴുകുന്ന. എത്തിടും=വരുന്ന. ലാക്കിലും എന്നതിന്റെ വിശേഷണം. ലാക്കിൽ=വഴിക്ക്. മധുരശബ്ദം എത്തുന്ന വഴിക്ക് ചെവി പാർത്തും കാട്ടിൽ നോക്കിക്കൊണ്ടും അവൻ ലയലീനനായ് നിന്നു. ലയനീയനായ്=(പാട്ടിന്റെ) ലയത്തിൽ ലയിച്ചവനായി.

38. ഹാ വിശിഷ്ട മൃദുഗാനം=എത്ര വിശിഷ്ടവും മൃദുവുമായ പാട്ട്. ഇന്നി=ഇനി. അനക്ഷരം=അക്ഷരമില്ലാതെ. നാദമാത്രമായി. നീ കൂവിടായ്ക=കൂവാതിരിക്കുക. കുയിലിന്റെ പാട്ടുപോലെ സുഖമുള്ളതും എന്നാൽ അർത്ഥമുള്ളതുകൊണ്ട് അതിനേക്കാൾ വിശിഷ്ടവുമെന്നു സാരം. മരങ്ങളുടെ അലയും (ഉലകുന്ന) തലയും ശാഖയും ഇപ്രകാരം പറഞ്ഞോ എന്നു തോന്നും എന്നു ഉൽപ്രേക്ഷ. പാട്ടിനെ തലകുലുക്കി ശരിവെച്ചു എന്നും കുയിലിന്റെ പാട്ടിനെ കൈകൊണ്ടു നിഷേധിച്ചു എന്നും വ്യംഗ്യം.

39. കാണി=സ്വല്പസമയം. ഇത്ഥം=ഇങ്ങനെനിന്നു എന്നതിന്റെ വിശേഷണം. ആസ്ഥയാൽ=താല്പര്യംകൊണ്ട്. കാണുവാൻ ഉഴറി=കാണുവാൻ ധൃതി കാണിച്ചു. യതി, ഉഴറി എന്നതിന്റെ കർത്താവ്. കണ്ഠരീതിയാൽ=സ്വരരീതികൊണ്ട്. പ്രാണസൌഖ്യം അരുളും=ജീവസൌഖ്യം കൊടുക്കുന്ന. സജീവയാം വീണതന്നെ=ജീവനുള്ള വീണതന്നെ. വീണസ്വരമുള്ള ആ ആളെത്തന്നെ എന്നു സാരം. അലങ്കാരം രൂപകവും വ്യതിരേകവും.

40. വന്യഭൂമി=കാട്ടുപ്രദേശം മലിനമേനി=മലിനമായ മേനിയുള്ളവൾ. കാട്ടുപ്രദേശത്തുനിന്നു പൂമണം വഹിച്ചു ധന്യനായി തീർന്നിട്ടുള്ള കാററ, എന്നെ (നായികയെ) ശങ്കകൂടാതെ തഴുവുക. വന്യഭൂവിൽ തപസ്സുസമ്പാദിച്ചു കൃത്യകൃത്യനായിത്തീർന്നിട്ടുള്ള നായകൻ വന്നു ശങ്കകൂടാതെ തഴുവണമെന്നു വ്യംഗ്യം. അലങ്കാരം കാവ്യലിംഗം.

41. കുഞ്ജലീനഖഗരാഗം=വള്ളിക്കുട്ടിൽ മറഞ്ഞിരിക്കുന്ന പക്ഷിയുടെപാട്ട്, മഞ്ജുഗാനം=മനോഹരമായപാട്ട്. വ്യഞ്ജിതാശയം=വ്യഞ്ജിതമായ (ധ്വനിപ്പിക്കപ്പെട്ട) ആശയത്തോടുകൂടി അഭിപ്രായം ദ്യോതിപ്പിച്ചുകൊണ്ട്. കഞ്ജിനീതടം=താമരപ്പൊയ്കയുടെ കര. അലങ്കാരം ഉപമ.

42. ആഞ്ഞ=നീണ്ട ശാഖകളിടയ്ക്ക്=ശാഖകളുടെ അടിയിൽ. ചിന്തയാൽ കാഞ്ഞു=വിചാരംകൊണ്ട ചൂടുപിടിച്ചു. കാണ്മതു മനോരഥങ്ങളാൽ മാഞ്ഞു=കാണുന്നതു മനോരാജ്യങ്ങൾ നിമിത്തം ദൃഷ്ടിയിൽ പതിയാതെ. അലങ്കാരം സ്വഭാവോക്തി.

43 കൃശാ=ചെറുതെന്ന്. തരുതലം=വൃക്ഷച്ചുവട്. ഇന്ദു=ചന്ദ്രൻ. ഏകരശ്മി=ഒററക്കിരണം. മാഴ്കിടുന്നു=ദുഃഖിക്കുന്നു. എന്നലിഞ്ഞു=എന്നുവിചാരിച്ചു ദയയോടുകൂടി. എന്നു എന്നതിന്റെശേഷം വിചാരിച്ചു എന്നതു് എടുത്തുകൊള്ളണം. സംസ്കൃതത്തെ അനുകരിച്ചു ഈ വിധം ആശാൻ വേറെയും സ്ഥലങ്ങളിൽ പ്രയോഗിച്ചിട്ടുണ്ട്. ഏക=ഏകാകിനി. യമി=മനോനിഗ്രഹമുള്ളവൻ ആ ഏകാന്തത്തിൽ അത്ര സുന്ദരിയായ അവളെ ഒററയ്ക്കു കണ്ടിട്ടും ഇളക്കമുണ്ടായില്ല എന്നു കാണിക്കാനാണ് "യമി" ശബ്ദം പ്രയോഗിച്ചതു്. അലങ്കാരം ഉപമ.

44. ആശു=വേഗം. അവൾക്ക് ഉല്പലങ്ങളോടിടഞ്ഞ=കരിംകുവളപ്പൂക്കൾപോലെയുള്ള കണ്ണുകൾ. തനിയേ വിടർന്നു=താനേവിടർന്നു—അവൾ അറിയാതെ തന്നെ വിടർന്നു എന്നു സാരം. ഉൾപ്രമോദം=അകത്തെ സന്തോഷം. ഉള്ളിലെ സന്തോഷമെന്നു പറയുന്നതു സന്തോഷത്തിന്റെ ഹാർദ്ദതയെ കാണിക്കാനാണ്. അഥ ഉൾപ്രമോദം=പിന്നെ ഉൾപ്രമോദമാകട്ടെ. വേലിയേററമാർന്നു=വേലിയേററംകൊണ്ട—വളരെ വർദ്ധിച്ചു. അഥ എന്നതു ഉത്തരകാലത്തെയല്ല കുറിക്കുന്നതു്. കണ്ണുവിടർന്നതിന്റെ ശേഷമല്ലല്ലൊ സന്തോഷമുണ്ടായതു്. കരിംകുവളപ്പൂവു രാത്രിയാണു വിടരുന്നതു്. അതുകൊണ്ടു രാത്രിയുടെ നാഥനായി സങ്കല്പിട്ടുള്ള ചന്ദ്രൻ കരിംകുവളങ്ങളുടെ ബാന്ധവനെന്നാണു കവിസങ്കേതം. ചന്ദ്രനാണു വേലിയേററത്തിനു കാരണം. നായകനെ കണ്ടപ്പോൾ നായികയുടെ കരിംകുവളപ്പൂപോലുള്ള കണ്ണുകൾ താനെ വിടർന്നതും ഉൾപ്രമോദം വേലിയേററം കൊണ്ടതുംകൊണ്ട് യതി നായികയുടെ ചന്ദ്രനാണോ എന്നു ഉൽപ്രേക്ഷിച്ചിരിക്കുന്നു. അത്ഭുതാംഗി=അത്ഭുതസുന്ദരി.

45. പാരം=ഏററവും. ഓരുവാൻ=അറിയുവാൻ. സുസൂക്ഷ്മം=സൂക്ഷ്മമറിയതു്. പാരം എന്നതു ഇഷ്ടശബ്ദത്തിനോടൊ ഓരുവാൻ എന്ന

തിനോടൊ സുസൂക്ഷ്മം എന്നതിനോടൊ അന്വയിക്കാം. അർത്ഥാന്തരന്യാസം.

46. അവൾ അല്പം ഞെട്ടി കുറെ കുഴങ്ങി പിന്നെ സംഭ്രമത്തോടുകൂടി പറഞ്ഞു. തിട്ടമായ് യതിയെ നോക്കി പറഞ്ഞു എന്നന്വയിക്കണം. തിട്ടമായ് യതിയെ=യതിയെത്തന്നെ. ആഴി=സമുദ്രം. അണ=കെട്ട് വാരി=വെള്ളം. അലങ്കാരം ഉപമ.

47. ദേവൻ=ദേവനെ, മഹാനുഭാവ എന്നു സാരം. അയ്യിനിന്നു=അയ്യിനു (ഭയസൂചകമായി) നിന്നു എന്നു പദച്ഛേദം. അഗതി=അശരണ. വെമ്പി=വെമ്പിക്കൊണ്ടു് (യോഗിയുടെ മഹത്വവും മററും ഓർത്തിട്ടാണ വെമ്പിയതു്) ഹേമയഷ്ടി=പൊൻവടി. ഉല്ലഹേമയഷ്ടിപോലെ എന്ന ഉപമ അവളുടെ ദേഹകാന്തിയേയും നമസ്കാരത്തിലുള്ള നിശ്ചേഷ്ടതയേയും കുറിക്കുന്നു.

48. ഒററയായിടകുഴഞ്ഞിവാച്ചു=തമ്മിൽ പിണഞ്ഞു ഒന്നായിത്തീർന്ന്. സ്ത്രീകൾ വിരഹത്തിൽ മുടിയെ ശ്രദ്ധിക്കാതെ അതു് ഇങ്ങനെയാകുമെന്നു് സംസ്കൃതകവികൾക്കു ഒരു സങ്കേതമുണ്ടു്. കററവാർകുഴല്=ഞെരുങ്ങിനീണ്ട തലമുടി. വാർ എന്നതിനു നീണ്ട, ഭംഗിയുള്ള എന്നെല്ലാം അർത്ഥമുണ്ടു്. തൽപദങ്ങളിൽ=അദ്ദേഹത്തിൻെറ കാലുകളിൽ. ഉററ=ശരിയായ. കൃതകൃത്യ=ചെയ്യേണ്ടതു ചെയ്തവൾ. തൻെറ വിരഹജീവിതത്തിൻെറ മതിയായ ലക്ഷ്യമായ മുടി ഇങ്ങനെ അദ്ദേഹത്തിൻെറ കാൽക്കൽ അടിഞ്ഞതോടുകൂടി താൻ അറിയിക്കേണ്ടതു് അറിയിച്ചു എന്നു സാരം.

49. ചെറുതു ഉന്നിനിന്നു=കുറെ വിചാരിച്ചുനിന്നു. ഉൾക്കരുന്നിനാൽ=ആർദ്രചിത്തതയോടുകൂടി. ധന്യയെ=മുൻശ്ലോകത്തിൽ പറഞ്ഞ വിധത്തിലുള്ള ഭാഗ്യവതിയെ. അനുഗ്രഹിച്ചു=അനുഗ്രഹിച്ചിട്ടു്. ഉടനെ പിന്നിലാഞ്ഞു=പിന്നോട്ടുമാറിക്കൊണ്ടു്. അവളെ ഉന്നമിപ്പിക്കുന്നതിനു=അവളെ എണീപ്പിക്കുന്നതിനായിട്ടു്. ഹസ്തസംജ്ഞയാൽ=കയ്യുടെ ആംഗ്യംകൊണ്ടു്. യമി ഓതിനാൻ=പറഞ്ഞു. എണീക്കുക എന്നു് ആംഗ്യം കാണിച്ചു എന്നു സാരം.

50. (യോഗിയുടെ) സ്പഷ്ടം ആജ്ഞയതിനാൽ=സ്പഷ്ടമായ കല്പനകൊണ്ടു പൊങ്ങിയും. നഷ്ടചേഷ്ടതകലർന്ന=ചേഷ്ടാശക്തിയില്ലായ്മകൊണ്ടു്. തങ്ങിയും=ഇടയ്ക്കുപൊങ്ങാൻ പാടില്ലാതായും (സ്തംഭിച്ചും എന്നു സാരം) കഷ്ടമായ്=കഷ്ടസ്ഥിതിയിൽ. ദൃഷ്ടയത്ന=ദൃഷ്ടമായ യത്നത്തോടുകൂടിയവൾ (പണിപ്പെട്ടുയത്നിക്കുന്നു എന്നു മററുള്ളവർക്കു കാണാവുന്നവിധ

ത്തിലുള്ളവർ) ആയിട്ടു (അതുകൊണ്ടുതന്നെ) ദയനീയമായി=അനുകമ്പനീയമായി അവർ എണീററു.

51. എണീററപ്പോൾ അവർ എന്തു ചെയ്തുവെന്നു അതിമനോഹരമായ ഒരു സ്വഭാവോക്തികൊണ്ടു വൎണ്ണിക്കുന്നു, വല്ക്കലം=മരവുരി. പേറി=പിടിച്ചു. പദരേണു=കാലിലെ പൊടി

52. അഭിമതൻ=സമ്മതൻ. തന്റെ പ്രിയൻ എന്തു പറയുമെന്നും മഹാനായതുകൊണ്ടു അദ്ദേഹം തന്റെ ഈ പ്രവൃത്തിയിൽ എന്തു കരുതുമെന്നും അവൾക്കു വിചാരമായി. തുഷ്ടി=സന്തോഷം. മൌനഭേദം ചെയ്തു=സംസാരിച്ചു.

53. മംഗലംഭഗിനി=സഹോദരി, നിങ്ങൾക്കു നല്ലതു വരട്ടെ. യോഗി അവളെ ഒരു സഹോദരിയെപ്പോലെ കാണുന്നു എന്നു 'ഭഗിനി' 'ശുഭേ' ഈ പദങ്ങൾ കുറിക്കുന്നു. തുംഗമോദം ഇയലുന്നു ഞാൻ=എനിക്കു വലിയ സന്തോഷമായിരിക്കുന്നു. മുനിപുത്രദർശനേ=കാഴ്ചയിൽ തപസ്സന്താനത്തെപ്പോലെയുള്ളവളെ. "ഋഷികുമാരദർശനേ" എന്നായിരുന്നു ആദ്യത്തെ പാഠം. 'ഋഷി'യല്ല 'മുനി' എന്നതാണ് ഇവിടെ ചേരുന്നതു്.

54. അവൻ സ്വയമസംഗനാകിലും=സ്വതേ നിസ്സംഗനാകിലും സ്യന്ദമാനം=ഒഴുകി വരുന്ന. വനദ്രുമം=കാട്ടുതടി. വാരിമേൽ=വെള്ളത്തിന്മേൽ. ആ ചുഴിയിൽ വെള്ളത്തിൽ ഉള്ളതായി പ്രസിദ്ധിയുള്ള ചുഴിയിൽ മന്ദം ആഞ്ഞതുപോൽ=പതുക്കെ ചെന്നു പററിയതുപോൽ. അവൻ ഉത്തരോത്സുകനായ്=ഉത്തരം കേൾക്കുവാൻ ആഗ്രഹമുള്ളവനായി. നിന്നുതേ=നിന്നുപോയി. യോഗിക്കു ഉത്തരം കേൾക്കുവാനുള്ള ആഗ്രഹം അനിവാൎയ്യമായി ഉണ്ടായി. അദ്ദേഹം നില്ക്കാൻ നിർബന്ധിതനായിപ്പോയി എന്നു സാരം. അലങ്കാരം ഉപമ.

55. എൻ നിയതിയാൽ=എന്റെ ഭാഗ്യത്താൽ. വിധിവശാൽ മുന്നിൽ അണഞ്ഞും=മുന്നിൽ വന്നിട്ടും. എൻപ്രിയനിവൻ എന്നെ അറിഞ്ഞതില്ല. സന്നവാസനൻ=വാസനയററവൻ. വാസനകൾ അററ മഹാശയനായതുകൊണ്ടു് അദ്ദേഹം മുമ്പുള്ള സംഗതികളെല്ലാം മറന്നുപോയിരിക്കണം എന്നു അവൾ ഊഹിക്കുന്നു. അഹോ എന്നതിലെ അത്ഭുതം കേവലം യോഗി മുമ്പുള്ള സംഗതികളെല്ലാം മറന്നതിനെ ഉദ്ദേശിച്ചു മാത്രമുള്ളതല്ല, അങ്ങിനെ മറക്കത്തക്കവണ്ണം അത്രയ്ക്കു വാസനകൾ അററ മഹാശയനായ അദ്ദേഹത്തോടുള്ള ആദരാതിശയത്തെ കുറിക്കുന്നതുമാണ്.

56. ഏവം മത്വാ=ഇങ്ങനെ വിചാരിച്ചും. അഥ വിത്ത്വം=നെടുവീർപ്പിട്ടും. ആന്നിട്ടും ഭാവചാപലം ജവം അടക്കിയും=ഉണ്ടാകുന്ന അനുരാഗചാപല്യത്തെ വേഗം അടക്കിയും, പരിശങ്കമാനയായ്=വളരെ ശങ്കയോടുകൂടി (താൻ പറയുന്നതിനെ യോഗി എങ്ങിനെ എടുക്കുമെന്നു തീർച്ചയില്ലാത്തതുകൊണ്ടു ഭയത്തോടുകൂടി) പാവനാംഗിയായ അവൾ അവനോടു സാവധാനം പറഞ്ഞു.

57. ദിഷ്ടം=ഭാഗ്യം. ഈ വടിവിയന്നുവന്നപോൽ=ഈ ആകൃതിയെടുത്തു വന്നതുപോലെ. ഭവാൻ ദൃഷ്ടനായി=ഭവാനെ കാണാറായി. എന്റെ ഭാഗ്യം ഒരു ശരീരം എടുത്തതുപോലെയാണു അങ്ങയെ ഞാൻ കരുതുന്നതു്. അങ്ങാണ് എന്റെ ഭാഗ്യം എന്നു സാരം.

58. പ്രാണനോടും=പ്രാണനോടുകൂടി. അതായതു ജീവിച്ചിരിക്കെ ഞാൻ കാണുവാൻ കൊതിച്ചു ഇവിടെ കേണുവാണു എന്നു അന്വയം. തന്റെ പ്രാർത്ഥനയുടെ ഫലമായി ഇതു ഈശ്വരൻ സാധിച്ചുതന്നതാണെന്നു് ഉത്തരാർദ്ധത്തിലെ അർത്ഥാന്തരന്യാസത്തിന്റെ സാരം.

59. സന്ന്യസിച്ചളവും=അങ്ങു സന്ന്യസിച്ചപ്പോഴും. ആസ്ഥയാൻ=സ്ഥായിമൂലം.

60. ഇടരാർന്നു=ദുഃഖിച്ചു മൊഴി കുഴങ്ങി (വാക്കു വരാൻ വിഷമമാകകൊണ്ടു) നിന്നു കണ്ണുനീർ തൂവിനാൾ (ചൊരിഞ്ഞു) എന്നന്വയം. ഭാവശാലികൾ=സ്നേഹമുള്ളവർ. പിരിഞ്ഞുകൂടിയാൽ=പിരിഞ്ഞുപോയിട്ടു പിന്നെ തമ്മിൽ കണ്ടാൽ. സുഖാഗമം=സുഖത്തിന്റെ വരവു്. വികലമാം=വല്ലാതെയിരിക്കും. അർത്ഥാന്തരന്യാസം.

61. ഭൂരിബാഷ്പപരിപാടലം=ഭൂരിബാഷ്പംകൊണ്ടു ആകെ ചുവപ്പായതു്. (കണ്ണുനീർ വളരെ ഒഴുകി എല്ലാടവും ചുവന്നതു് എന്നു സാരം.) പൂരിതാഭയൊടു്=പൂർണ്ണശോഭയോടുകൂടി. ഉഷസ്സിൽ=പ്രഭാതത്തിൽ. മഞ്ഞുതൻധാരയാർന്ന=മഞ്ഞിന്റെ ധാരയുള്ള. പനിനീർസുമോപമം=പനിനീർപ്പൂപോലെയിരിക്കുന്ന, മുഖം എന്നതിന്റെ വിശേഷണം. പനിനീർസുമോപമം എന്ന സമസ്തപദത്തിലെ പനിനീർസുമം എന്നതിനെ മാത്രം വിശേഷിപ്പിക്കുന്നതാണ്. 'പൂരിതാഭയൊടുഷസ്സിൽ മഞ്ഞുതൻ ധാരയാർന്ന' എന്നതു അതു വ്യാകരണദൃഷ്ട്യാ മുഴുവൻ ശരിയായ പ്രയോഗമല്ല. 'അന്ധനാം കുരുപതിനന്ദനൻ' മുതലായതുപോലെ ഈ മാതിരി പ്രയോഗങ്ങൾ കവികൾ ചിലപ്പോൾ ചെയ്യാറുണ്ടു്.

ജന്മമെടുത്തവർ. ഏഴുമാർഗ്ഗം ഇയലാം=ഏഴുവഴികളോടുകൂടിയതു്. ഏഴു വഴിയും എടുക്കുമെന്ന സാരം. അലങ്കാരം അർത്ഥാന്തരന്യാസം.

68. പിന്നെയെന്ന=പിന്നെ ഒരു കാര്യം ചോദിക്കാനുണ്ടു്. ഒരു പ്രകാരമെതിരന്നാ=ഏതുതരം ഒരു ഉപകാരത്തിനു് എന്നെ ഓർത്തു്, അതു് ഏതാണു്. നളിനി ആശ്രമത്തെ ഓർത്ത കാരണം അവൾ പറഞ്ഞു കഴിഞ്ഞു. അതു് അദ്ദേഹത്തിന്റെ മനസ്സിലായിട്ടില്ലാത്തതുപോലെയാണു് അദ്ദേഹം ഈ ചോദ്യം ചോദിക്കുന്നതു്. അന്യജീവനുതകി=അന്യജീവനുപകരിച്ചു. അർത്ഥാന്തരന്യാസം.

69. മാല്യ=ദുഃഖം. ചെറവ്=കുറവ്. അകമേ എന്നാലും ഉള്ളിൽ ആശ തടവാതെ ആശയ്ക്കു വഴിയില്ലാതെ വാടിയും ക്ഷീണിച്ചും യതി തന്നെ നോക്കിനാൾ. ആലപിച്ചു=മേൽപ്രകാരം പറഞ്ഞു. ഇതു യതി എന്നതിന്റെ വിശേഷണം. ലോലകണ്ഠം=തൊണ്ടയിടറിക്കൊണ്ടു്. നോക്കിനാൾ എന്നതിന്റെ വിശേഷണം. അതിലോലലോചന=ഏററവും ഇളകുന്ന കണ്ണുകളോടുകൂടിയവൾ. നോക്കിനാൾ എന്നതിന്റെ കർത്താവു് ഇതു്. അവളുടെ കണ്ണുകളുടെ ഭംഗിയെയും പ്രത്യേകിച്ചു് അതുകളുടെ അപ്പോഴത്തെ സ്ഥിതിയെയും കാണിക്കുന്നു.

70. നവ്യം=പുതുതു്. പരിധി=പ്രഭാചക്രം. അനുക്ഷണം=നിമിഷംതോറും. ദിവ്യദീപ്തി=അലൗകികകാന്തി. ഭവ്യശീല=മംഗളശീല. കുണ്ഠയായ്=വ്യാകുലയായ്. അവ്യവസ്ഥിതരസം=ഇന്ന മനോഭാവത്തിലെന്നു പറയാൻപാടില്ലാത്ത തരത്തിൽ.

71. ഭൂരി=അധികം. (വളരെ) 70-ാം ശ്ലോകത്തിൽ 'അവ്യവസ്ഥിതരസം കുഴഞ്ഞി' എന്നു പറഞ്ഞ നായികയുടെ വികാരമാററങ്ങളുടെ പ്രതിഫലനമാണു കവിളിൽ ഉണ്ടായതു്. അലങ്കാരം ഉപമ.

72. തെല്ലുനിന്നു=സ്വല്പനേരം നിന്നു. അരുണകാന്തി=ബാലാർക്കരശ്മി. ഹിമശീകരോപമം=മഞ്ഞിൻതുള്ളിപോലെയുള്ള പ്രയോഗവിശേഷത്തിനു 61-ാം ശ്ലോകത്തിന്റെ നോട്ടു നോക്കുക. മൃദുഹാസവും=മന്ദസ്മിതവും, അശ്രുവും=കണ്ണുനീരും, ആർന്നു=ആർന്നുകൊണ്ടു് ചാരുവാണിയാൾ മെല്ലെ മൊഴികൾ ചൊല്ലിനാൾ എന്നു അന്വയം. അലങ്കാരം ഉപമ.

73. ആര്യ! ഇതു ഭർത്താവിനെപ്പോലെയുള്ള ആളോടു ചെയ്യുന്ന സംബോധനമാണു്. മൽഗതം=എന്റെ ഉള്ളിലുള്ളതു്. 'ആര്യമാകിലും നാര്യമാകിലും=കൊള്ളാവുന്നതാണെങ്കിലും അല്ലെങ്കിലും.

74. പാരമുള്ളിലഴലായി=ഉള്ളിൽ വലിയ ദുഃഖമാകയാൽ. ജീവിതംഭാരമായി. പറയാതെ ഒഴിക്കുകിൽ=പറയാതെ വിട്ടാൽ. തീരുകില്ല=ഭാരം തീരുകയില്ല. അതു=ഭാരത്തെപ്പററി പറയുവാനുള്ളതു കേൾക്കുവാൻ ഇവൾക്കു. ധരയിൽ=ഭൂമിയിൽ ഭവാനൊഴിഞ്ഞു വേറാരും ഇല്ല. താൻ അനന്യശരണയെന്നു സാരം.

75. ആഴം=അഗാധമായ. ആർത്തി=ദുഃഖം. കഥിക്കിൽ=പറയുകിൽ. ഈ ഊഴം=ഈ അവസരത്തിൽ. അതു ഭവാൻ അന്യഥാ ഓർക്കും=തെററിദ്ധരിക്കും. ഞാൻ പാഴിൽ ഓതിടുകയോ=ഫലമില്ലാതെ (ഫലമില്ലെന്നു അറിഞ്ഞുകൊണ്ടുതന്നെ) പറയുകയോ, വിധിക്കു കീഴടങ്ങി വിരമിക്കയോ=വിധിപോലെയാകട്ടെ എന്നുവെച്ചു പറയാതിരിക്കയോ. വരം=ഏതാണു നല്ലതു്.

76. പരനുള്ളുകാട്ടുവാൻ=സ്വന്തം ഹൃദയം അന്യനു മനസ്സിലാക്കിക്കൊടുക്കാൻ. ഉപായമെന്നുമേ=ഒരു ഉപായവും. ഈശ്വരൻ നരനു=മനുഷ്യനു്. തന്നതില്ല=തന്നിട്ടില്ല. ഇതു സാമാന്യതത്വമായിട്ടാണു പറയുന്നതെങ്കിലും തന്റെ ഉള്ളു് യോഗി മനസ്സിലാക്കുന്നില്ലല്ലോ. അഥവാ തനിക്കു തന്റെ ഉള്ളു് അദ്ദേഹത്തെ മനസ്സിലാക്കുവാൻ സാധിക്കുന്നില്ലല്ലോ എന്നാണു് ഇതിന്റെ സാരം. നളിനി ചോദിച്ച ഉപകാരം ഏതാണെന്നു യോഗി ചോദിച്ചതും നളിനിയെ ഇതു പറയുവാൻ പ്രേരിപ്പിച്ചിരിക്കണം. ഭാഷ അപൂർണ്ണമെന്നു പറഞ്ഞതു പൊതുവെ ഭാഷയെപ്പററിയാണു്. അർത്ഥശങ്കയാൽ=അർത്ഥം ഒക്കുമോ എന്ന ശങ്കകൊണ്ടു്. ഈ ശ്ലോകത്തിന്റെ ഉത്തരാർദ്ധം മലയാളഭാഷയെയും ഈ കാവ്യത്തെയും സംബന്ധിക്കുന്ന അഭിപ്രായമായും കവി ഉദ്ദേശിച്ചിരിക്കും.

77. അറിഞ്ഞിടായ്കിലും=അറിഞ്ഞിടാതെയാണെങ്കിലും. എന്റെ ഹൃദയം ആര്യൻ തെററി ഓർക്കുകിൽ=തെററിദ്ധരിച്ചാൽ. ചെററുമേ പൊറുതിയില്ല=ഒട്ടും പൊറുക്കാൻ സാധിക്കയില്ല. പിന്നെ ഞാൻ മണ്ണിലും വിണ്ണിലും=ഭൂമിയിലും സ്വർഗ്ഗത്തിലും. പൊറുകില്ല=പൊറാത്തവളല്ല.

78. അതിദൂനയായി=ഏററവും ഖിന്നയായി നിന്നു. നിന്നു എന്നതിനു സംസാരം നിറുത്തിയിട്ടെന്നും അർത്ഥമെടുക്കാം. വരാംഗി=സുന്ദരി. യതിതൻ പാവനംമുഖാംബുജം=യോഗിയുടെ പരിശുദ്ധമായ മുഖാംബുജം. കേവലം കരുണയാർന്നു=കരുണയോടുകൂടിത്തന്നെ.

79 അന്യഥാമതി=തെററിദ്ധാരണ. മന്യു=ദുഃഖം. നിയതം=നിശ്ചയം. കന്യ=വിവാഹം കഴിയാത്തവൾ. വടു=ബ്രഹ്മചാരി. അനവദ്യം

ഏല്കകില്ല=ഭേദബുദ്ധി വെയ്ക്കയില്ല. അറികെ=അറിഞ്ഞാലും. ആത്മവേദികൾ=ആത്മജ്ഞാനികൾ—ഏല്കകില്ല എന്നതിന്റെ കർത്താവ്.

80. അവൾ ആടൽ=ദുഃഖം. ഒട്ടവെടിഞ്ഞു=കുറെ ഉപേക്ഷിച്ചു സത്വരം=വേഗത്തിൽ. ധൈൎയ്യംതേടി=ധൈൎയ്യം അവലംബിച്ചു. സുമത്തുവിൽ=വസന്തകാലത്തിൽ. പൂവനത്തിലും. കാട്ടുതൻനടുവിലും=ഉദ്യാനത്തിലും കാട്ടിന്റെ നടുവിലും. പാടിടും=പാടുന്ന കുയിലുപോലെ പാടിനാൾ. വസന്തകാലത്തിൽ കുയിൽ കാട്ടിലായാലും ഉദ്യാനത്തിലായാലും ഭേദമെന്യെ പാടും. അതു കുയിലിന്ന് അത്ര ഉത്സാഹമുള്ള കാലമാണ്. നളിനിയും ഇപ്പോൾ ഉത്സാഹംകൊണ്ടു നഗരത്തിലെ കാട്ടിലെ എന്നു നോക്കാതെതന്നെ തന്റെ ഉള്ളിലുള്ളതു തുറന്നുപറയുന്നു. കുയിലുപോലെ എന്ന ഉപമകൊണ്ടു് അവളുടെ ശബ്ദമാധുൎയ്യത്തെ മാത്രമല്ല ഉത്സാഹത്തെയും കുറിക്കുന്നു.

81. വത്സല=വാത്സല്യമുള്ളവനെ. ആൎയ്യ എന്നു മാത്രമെ മുൻപു വിളിക്കാൻ കഴിഞ്ഞുള്ളു. ഇപ്പോൾ നായകന്റെ കാരുണ്യം കണ്ടിട്ടു വത്സല എന്നു വിളിക്കാൻ ധൈൎയ്യപ്പെടുന്നു. സമക്ഷം=കണ്ണിന്നുമുമ്പിൽ. അതോൎക്കയാൽ ഞാൻ വ്യഥ മറന്നു എന്നു അന്വയം. അത്ര ഭഗവാൻ സമക്ഷമായി വന്നതു്. എന്നുമല്ല=എന്നുമാത്രമല്ല. അന്നു=പണ്ടു നാം വീട്ടിൽ വാണതു മനംതുടൎന്നതുപോലെ ഞാൻ കരുതുന്നു.

82. രോചൻ=പ്രസരിപ്പുള്ളവൻ. അലങ്കാരം—വിശേഷോക്തി.

83. ഭൂരിപൂക്കൾ=അധികം പൂക്കൾ.

84. സ്പഷ്ടം.

85. ചാട്ടുകാരൻ=പ്രേമസംബന്ധമായി നേരംപോക്കു പറയുന്നവൻ. പെൺപക്ഷികൾ പാടാറില്ല. അതുകൊണ്ടു പേടയെ പരിഹസിച്ചു എന്നു അൎത്ഥം. പേട പൂവനെ പിരിയാതെ ഇരിക്കുന്നതിനെ ഉദ്ദേശിച്ചു കളിയായി പരിഹസിച്ചു എന്നും വരാം. നളിനിക്കു പാട്ടുവാൻ സാധിക്കും. പേടയ്ക്കു പാടുവാൻ സാധിക്കാത്തതുകൊണ്ടു് നളിനിയെ അപേക്ഷിച്ചു പേട മോശക്കാരിയാണെന്നു പരിഹസിച്ചു എന്നും വരാം.

86. സ്പഷ്ടം.

87. എണ്ണിടുന്നു=ഓൎത്തിടുന്നു. പീഡയാംവണ്ണം=വേദന ഉണ്ടാകത്തക്കവിധം.

88. ആര്യൻ ഉടൻ ഗന്തുകാമൻ=അങ്ങു ഉടനെ പോകാൻ ഭാവിക്കുന്നു. എതിർവാത്യ (എതിർകാററു)പോലെ ഞാൻ അന്തരായം തട ഏകിലാം=ഏകിയെങ്കിലായി, വരുത്തിയെങ്കിലായി, വരുത്തുവാൻ സാധിക്കുമെന്നു തീർച്ചയില്ലെന്നു സാരം. എതിർകാററു കൊണ്ടുപോകുന്നയാനം നില്ക്കുന്നില്ലല്ലോ.

89. സഹചരൻ=കൂട്ടുകാരൻ. വിയുക്തനായ്=പിരിഞ്ഞു. ഗർജ്ജിതം=ഇടി. പന്നഗകുമാരി=പാമ്പിൻകുട്ടി. അലങ്കാരം ഉപമ.

90. പിതാക്കൾ=മാതാപിതാക്കന്മാർ. കാത്തുഴന്നു=കാത്തു ദുഃഖിച്ചു. എന്നെ കാത്തുഴന്നു എന്നന്വയം. അവർ അഴൽതേടാതെയും=അവർ ദുഃഖിക്കാതെയും. ഈ മന്നിൽ ഒരിടം ആര്യനേലുമെന്ന്=ഈ ഭൂമിയിലൊരിടത്ത് ആര്യനുണ്ടായിരിക്കുമെന്ന്. ഉഴന്നു=നിശ്ചയിച്ചു. ഞാൻ ഉടലുവിടാതെയും=ആത്മഹത്യചെയ്യാതെ എന്നു സാരം. വാണു=പാർത്തു.

91. ഹർഷം=സന്തോഷം. എന്നെ സന്തോഷിപ്പിക്കുവാൻ അച്ഛൻ വളരെ നിഷ്കർഷിച്ചു. എന്നാൽ ഞാൻ ഖിന്നയായ് വളർന്നു. അലങ്കാരം ഉപമ.

92. യുവത്വം=യൗവനം. എൻമൂർത്തി യുവത്വം ആന്റ എന്നു. യുവത്വം എന്റെ മൂർത്തി ആന്റം എന്നും അന്വയിക്കാം. യുവത്വം കർത്താവാകുകയാണ് അധികം സാരസ്യം. അലങ്കാരം ദൃഷ്ടാന്തം.

93. വിവാഹനിശ്ചയം കാതിലെത്തി=വിവാഹനിശ്ചയം കേട്ട (കേട്ടമാത്രയിൽ എന്നു സാരം) കാതരാശയ=ഭയപ്പെട്ടവൾ.

94. ആഴം അന്പ്=അഗാധമായ കരുണ. സാന്ത്വനം=സമാധാനം. അസാധ്യരോഗികൾ (തീരാരോഗക്കാർ) ഔഷധമകററിവാഴും എന്ന് അന്വയം. അലങ്കാരം ദൃഷ്ടാന്തം.

95. ശാന്തമാം ദുരിതം=ശാന്തം പാപം. പിന്നീട് വിവരിക്കുന്ന സാഹസത്തെ ഓർത്തു പറഞ്ഞുപോകുന്നതാണ്. വിനിശ്ചിതസ്വാന്തയായ്=ഉറച്ച മനസ്സോടുകൂടിയവളായിട്ട് (ദൃഢനിശ്ചയത്തോടുകൂടി എന്നു സാരം.) കദനശല്യം=ദുഃഖമാകുന്ന ഉളി. ഊരുവാൻ=വലിച്ചെടുക്കുവാൻ. ധ്വാന്തം=ഇരുട്ട്. തടാകതടം=പൊയ്കക്കരെ.

96. ഭീമനിശ്ചയം=ഭയങ്കരമായ നിശ്ചയം, നിശ്ചയം ശ്രവിച്ചു എന്നതിനു നിശ്ചയത്തിന്റെ കഥ കേട്ട എന്നർത്ഥം. ആകുലാത്ഭുതഭയരസോദയൻ=ആകുലം (വ്യസനം) അത്ഭുതം, ഭയ ഈ രസങ്ങളുടെ ഉദയത്തോടുകൂടിയവൻ — ഈ രസങ്ങൾ വർദ്ധിച്ചവൻ എന്നർത്ഥം. കഥാകാ

ക്കുമ്പോൾ മേല്പറഞ്ഞ വികാരങ്ങൾ രസരൂപത്തിലാണ് അനുഭവപ്പെടുന്നത്. അതുകൊണ്ടാണ് രത്യാദികളെ രസങ്ങളായി പറഞ്ഞത്.

97. ലോകം ഒക്കെയും ഉറങ്ങി, യമമന്ത്രിഭീകരം (കാലഭൃത്യനെപ്പോലെ ഭയങ്കരമായ എന്നും. കാലദേവതയെപ്പോലെ ഭയങ്കരമായ എന്നും അർത്ഥം പറയാം) കൂരിരുട്ട് ആകമൂടി=(സർവ്വത്ര വ്യാപിച്ചു) സൂചിയേററാകിൽ=സൂചി ഏററാൽ കൂടി. എന്നുടൽ അറിഞ്ഞിടാതെ=എന്റെ ശരീരം അറിഞ്ഞിടാത്ത സ്ഥിതിയിൽ സൂചികൊണ്ടാൽ അതു് അപ്പോൾ അവളുടെ ശരീരം അറിയുകയില്ല. അവളുടെ നിശ്ചയത്തിൽ അവൾ അത്ര ഏകാഗ്രചിത്തയായിരുന്നു എന്നു സാരം.

98. വിശ്വസിപ്പു=ആരും അറിയുകയില്ലെന്നു വിശ്വസിച്ചു. എണ്ണിനേൻ=വിചാരിച്ചു. ഭൂതഭാവികൾ=കഴിഞ്ഞതും വരാനിരിക്കുന്നതും. സത്രപം=ലജ്ജയോടുകൂടി. ഉഡുഗണങ്ങൾ=നക്ഷത്രക്കൂട്ടങ്ങൾ. വലിയ അകൃത്യം ചെയ്യാൻ ഭാവിക്കുന്നവർ നക്ഷത്രങ്ങളെ കണ്ടിട്ടു കണ്ണടയ്ക്കുന്നതായി ഷേക്സ്പീയർ കവിയും ഉല്ലേഖിച്ചിട്ടുണ്ട്.

99 നിത്യഭാസുരനഭോഗൃഹങ്ങളെ=എപ്പോഴും ശോഭയുള്ള ആകാശജ്യോതികളെ (നക്ഷത്രങ്ങളെ) നാത=കഷ്ടം. ക്ഷിത്യവസ്ഥ=ഭൂമിയിലെ അവസ്ഥ. നിങ്ങൾ ഓർത്തിടാ=നിങ്ങൾ ഓർക്കയില്ല നിങ്ങളുടെ മാതിരി നിത്യഭാസുരത്വം ഭൂമിയിലില്ല, ഭൂമിയിലെ സ്ഥിതി വളരെ കഷ്ടമാണ് എന്നു സാരം. അത്യനർത്ഥവശഞാൻ—ഇതു് ഒരു വാക്യമായി എടുക്കണം—=ഞാൻ വലിയ അനർത്ഥത്തിന് അധീനയായിപ്പോയി. ക്ഷമിപ്പിൻ ഈ കൃത്യ=ഈ കൃത്യത്തെ (അതായതു് ആത്മഹത്യയെ) നിങ്ങൾ ക്ഷമിക്കുവിൻ

100. പിന്നടൻ=പിന്നെ ഉടനെ. അഗാധതോയമാം=ആഴമുള്ള വെള്ളത്തോടുകൂടിയ. തീർത്ഥസീമയിൽ=കടവിൽ. ആർത്തിയാൽ=ദുഃഖംകൊണ്ട്. ചരമപ്രാർത്ഥിതം=അവസാനപ്രാർത്ഥന. ഏവം=താഴെ പറയുന്നവിധം. മൊഴിയിലോ മനസ്സിലോ ഓതി=പറയുകയോ—വിചാരിക്കയോ ചെയ്തു—രണ്ടിലേതാണുണ്ടായതെന്ന് ഓർമ്മയില്ലെന്നും അഥവാ അപ്പോൾതന്നെയും അറിവില്ലെന്നും സാരം. ഓർത്തു=തന്റെ ജീവിതേശന്റെ കാര്യം ഓർത്തു എന്നു ഭാവം.

101. ജീവിതേശൻ=പ്രാണനായകൻ. അനുഗ്രഹിക്ക അവൻ എന്നു പാഠഭേദം. ഗിരിജേ=പാർവ്വതീദേവി വലഞ്ഞു—ദുഃഖംകൊണ്ട് ഈവിധ

ത്തനിവർത്താം എന്നതിനോടുകൂടെ അന്വയിക്കണം, അംബികം=അമ്മ. ലോകജനനി എന്നു സർരം.

102. കാന്തകിൽ പുളകമാം=കണ്ടാൽ രോമാഞ്ചമുണ്ടാകുന്ന. കയം=ആഴമുള്ള സ്ഥലം. ആണ്ടുകൊൾവതിന്നു=ആണ്ടുപോകുന്നതിന്നു. പ്രണയപാശം=പ്രണയബന്ധം. അർത്ഥാന്തരന്യാസം.

103. ചണ്ടിതൻപടലി=പായൽക്കൂട്ടം. ആഴം=താഴുന്ന ഉപരി- മുകളിൽ. കുരുങ്ങിയെന്നു ഇണ്ടലാൻഴറി (വ്യസനംകൊണ്ടു സംഭ്രമിച്ചു) ഞാൻ ഓർത്തു (വിചാരിച്ചു) എന്നന്വയം.

104 അത്തൽ വിസ്മയവുമമറെനാണവും ഞാൻ ഇയന്നു=എനിക്കു. ദുഃഖവും അത്ഭുതവും വളരെ നാണവുമുണ്ടായി. കചഭരം=ഭാരിച്ചമുടി കാന്തിമതി=തേജസ്വിനിയായ.

105. അമ്പിയന്നു=കാരുണ്യത്തോടുകൂടി (അതുകൊണ്ടുതന്നെ) ഭയമോക്കനീങ്ങി (കാരുണ്യംനിമിത്തം ഭയമില്ലാതായി എന്നു സാരം) ഇമ്പമേകി=സന്തോഷമുണ്ടാക്കിക്കൊണ്ട്. അവരം സസ്മിതം=പുഞ്ചിരിയോടുകൂടി ഒന്നു നോക്കി എന്നു അന്വയം. മുമ്പിലപ്പോരം ഉദിച്ചുപൊങ്ങീടുന്ന അമ്പിളിക്കു എതിർ (ആയ) നതാംഗി (സുന്ദരി)യായ അവരം എന്നും പൂർവ്വാർദ്ധവാക്യത്തിന്റെ ചേർച്ചയായി അന്വയിക്കണം. നതാംഗിയാരം അമ്പിളിക്കെതിർ (ആണു) എന്നു അന്വയിക്കാം. വാസ്തവത്തിൽ ചന്ദ്രൻ അപ്പോരം ഉദിച്ചുപൊങ്ങുന്നുണ്ടായിരുന്നു എന്നു എടുക്കാം. അങ്ങിനെയല്ലെന്നിരുന്നാലും ഉപമയ്ക്കു ദോഷമില്ല. അഹോ എന്നതു യോഗിനിയുടെ യോഗ്യത ഓർത്തിട്ടുള്ള അത്ഭുതത്തെയോ തന്റെ ആത്മഹത്യ തടഞ്ഞതുകൊണ്ടുള്ള കഷ്ടത്തെയോ കുറിക്കുന്നു. യോഗിനിയും ഈ കഥയിൽ പ്രധാന പാത്രമാണ്. നായകനെ സൂര്യനോടും, നായകയെ ഉഷസ്സന്ധ്യയോടും, യോഗിനിയെ ചന്ദ്രനോടും ഉപമിച്ചിരിക്കുന്നതു പ്രത്യേകം ഓർക്കേണ്ടതാകുന്നു.

106. നിഷ്ഠപൂണ്ടു അരികിൽവാണു=നിഷ്ഠയോടുകൂടി (ശ്രദ്ധാപൂർവ്വം) അടുത്തു കാത്തിരുന്നു. (യോഗിനി യോഗശക്തികൊണ്ടോ മററു വിധത്തിലോ നളിനി ആത്മഹത്യചെയ്വാൻ പോകുന്നതായി അറിഞ്ഞു അല്ലെങ്കിൽ ഊഹിച്ചു അവളെ രക്ഷിക്കാൻവേണ്ടി കാത്തിരിക്കയായിരുന്നിരിക്കണം. മുൻകൂട്ടി തടഞ്ഞാൽ അവരം നില്ക്കയില്ലെന്നും ആത്മഹത്യ ചെയ്യുമ്പോരം പിടിച്ചുനിറുത്തിയാൽ അവളെ അവളുടെ നിശ്ചയത്തിൽ

നിന്നു പിന്തിരിക്കാൻ കഴിയുമെന്നും യോഗിനി വിചാരിച്ചിരിക്കണം.) യോഗിനി അട്ടത്തു യോഗാഭ്യാസം ചെയ്തു താമസിക്കയായിരുന്നു എന്നു് അർത്ഥം പറയുവാൻ നിവൃത്തിയില്ല. യോഗിനിയുടെ ആശ്രമം വളരെ അകലെയായിരുന്നു എന്നു് പിന്നീടു് വിശദമാക്കുന്നുണ്ടു്. ധൃഷ്ടമാം തൊഴിൽ=സാഹസം. ഇഷ്ടമായ മൃതി=ആഗ്രഹിച്ച മരണം. ദിഷ്ടം=വിധി. അലങ്കാരം അർത്ഥാന്തരന്യാസം.

107. ആണ്ടു=വലിച്ചു. കഥ ചോദിയാതെ=വിവരം ചോദിക്കാതെ കൈവിട്ടു്=(പിടിവിട്ടു) നിന്നു എന്നു പൂർണ്ണവാക്യം. അതു്=കഥ. നിജവൈഭവങ്ങളാൽ തന്റെ സാമർത്ഥ്യങ്ങളാൽ അല്ലെങ്കിൽ യോഗശക്തികളാൽ.

108. ഈറൻ=നനഞ്ഞവസ്ത്രം. പകന്നു=അഴിച്ചുകളഞ്ഞു (ദേശ്യപദമാണു്.) വല്ക്കലം=മരവുരി. മാറി=ഉടുത്തു. (ഈറൻ മാററി പകരം വേറെ ഒരു വല്ക്കലം ഉടുത്തു എന്നർത്ഥം) ആ മഹതിയെ തുടന്നു=ആ മഹതിയുടെ പിന്നാലെ പോയി. വേറുമെയ്=വേറെ ശരീരം. നിയതിനല്കിട്ടുന്നതും=വിധിവശാൽ കിട്ടിയതു. പേറി=വഹിച്ചു പരേതദേഹിപ്പോൽ=മരിച്ച ജീവനെപ്പോലെ അവൾ ആത്മഹത്യയിൽനിന്നു രക്ഷപ്പെട്ടതു് മരിച്ചിട്ടു വേറെ ശരീരം എടുത്തതിനോടു തുല്യമായി പറയുന്നു. അലങ്കാരം ഉപമ.

109. അധ്വഖേദം=വഴിനടക്കുന്നതിലുള്ള ബുദ്ധിമുട്ടു്. ആ തപോധന കനിഞ്ഞു വാൎത്തകൾ ചൊന്നു എന്നു അന്വയം. ചിത്രഭാനു=സൂൎയ്യൻ. ഉദായാചലം=ഉദയപൎവ്വതം. ഞങ്ങൾ ഒരു കാട്ടിലും സൂൎയ്യൻ ഉദയപൎവ്വതത്തിലും എത്തി. (നേരംവെളുത്തപ്പോൾ ഞങ്ങൾ ഒരു കാട്ടിൽ എത്തി എന്നു സാരം.) അലങ്കാരം ക്രിയാസമുച്ചയം.

110. അന്തരംഗഹിതനാം=മനസ്സിന്നുപിടിച്ച. ഭവാനൊഴിഞ്ഞു=ഭവാനല്ലാതെ. ഇവൾ=ഞാൻ. പ്രണയഹീനമാനസാ=പ്രേമഭംഗംവന്ന മനസ്സ്. പ്രണയഹീനമാനസം എന്നും പാഠം കാണുന്നുണ്ടു്. അതിന്നു ഇഷ്ടജനം പോയവരുടെ അതായതു വിരഹികളുടെ മാനസം എന്നൎത്ഥം. എങ്കിലും=യാതൊന്നിലും. അലങ്കാരം അൎത്ഥാന്തരന്യാസം.

111. കീൎത്തനീയഗുണ=സ്തുതിക്കത്തക്ക ഗുണങ്ങളോടുകൂടിയവൾ. എന്നെ തപോവനം ചേൎത്തു=എന്നെ തപോവനത്തിൽ കൊണ്ടുവന്നാക്കി. ഇതു സംസ്കൃതശൈലിയെ അനുകരിച്ചുള്ള പ്രയോഗമാണു്. ആൎയ്യനെ അനുപ്രയാതാ=ആൎയ്യനെ പിൻതുടന്നവളായ.

112. ഉദ്ഗമം=ആരംഭം. അത്യുദാരം=ഒരു ലോഭവുമില്ലാതെ. അത്യുദാരമായ (മഹത്തായ) വൎഷം എന്നും അൎത്ഥം. മുകില്=മേഘം. വൃഷ്ടി=മഴ. സിദ്ധയോഗിനി=സിദ്ധിയുള്ള യോഗിനി. അലങ്കാരം ഉപമ.

113. പഞ്ചവൃത്തികൾ=അഞ്ചിന്ദ്രിയങ്ങളുടെ വ്യാപാരങ്ങൾ. അന്വഹം=ദിവസേന. നെഞ്ചുവള്ളു=മനസ്സ്തന്നെ. ഉരുതപോമയധനം=വലിയ തപസ്സുമാത്രമായ ധനം. അഞ്ചയിക്ക=ശേഖരിക്ക. പിന്നഞ്ചുവട്ടമിഹപൂത്തുകാനനം=പിന്നെ അഞ്ചുകൊല്ലം കഴിഞ്ഞു. അലങ്കാരം പൎയ്യായോക്തം.

114. കാമിതംവരം=അനുഗ്രഹം സാധിക്കം. പ്രേമമാൎന്ന=സ്നേഹമുള്ള. ഗുരുവിൻ പ്രസാദമാം=ഗുരുവിന്റെ പ്രസാദമാണ്. ശിഷ്യലോകരിൽ ക്ഷേമമൂലം=ക്ഷേമകാരണം. അലങ്കാരം അപ്രസ്തുതപ്രശംസ.

115. മംഗലാശയ=ശുദ്ധചിത്ത. പിന്നെ=കഴിഞ്ഞശ്ലോകത്തിൽ പറഞ്ഞതായ അനുഗ്രഹം ചെയ്തതിന്റെ ശേഷം. അനിമിത്തം=കാരണമെന്ന്യ. എന്തിനോ=എന്തിനെന്നു നിശ്ചയിക്കാൻ പാടില്ലാത്തവിധത്തിൽ. അന്തരാ=അകമെ.

116. തപസിയിൽ=തപസ്സുകാലത്തു്. ഗൌരിയോടു=ശ്രീപാൎവ്വതിയോടു (ഉള്ള) പുഷ്പശരൻ=കാമദേവൻ. പുഷ്പശരനതൻ വൈരിയായവടുവിൻ=ശ്രീപരമേശ്വരന്റെ. സമാഗമം=സന്ദൎശനം. എന്റെ മതിയിൽ=മനസ്സിൽ. ദുൎവ്വാരമായി=തടയാൻ പ്രയാസമായ വിധത്തിൽ. സ്വൈരമായ്=നിൎബ്ബാധമായിട്ടു്. ദുഹേ=ആവൎത്തിച്ചു. ഉദിച്ചിടുന്നു=പൊങ്ങിവരുന്നു. ആ സമാഗമം എനിക്കു വീണ്ടും വീണ്ടും ഓൎമ്മവരുന്നു എന്നു സാരം. ശ്രീപരമേശ്വരൻ തപസ്സുചെയ്യുന്ന കാലത്തു കാമനെ ദഹിപ്പിക്കയുണ്ടായി. ആ വിവരമറിഞ്ഞു ശ്രീപാൎവ്വതി തപസ്സുതുടങ്ങി. അപ്പോൾ ഒരു ദിവസം ശ്രീപരമേശ്വരൻ വടുവിന്റെ വേഷത്തിൽ ശ്രീപാൎവ്വതിയെ സന്ദൎശിക്കയും ഒടുവിൽ സ്വന്തരൂപം പ്രത്യക്ഷമാക്കയുംചെയ്തു. ആ കഥയാണു നളിനിക്കു ഓൎമ്മവരുന്നതു്. കാമവൈരിയായ ശിവനോടുള്ള ഉപമ യോഗിയുടെ വൈരാഗ്യമഹിമയെപ്പററി നളിനിക്കുള്ള ബഹുമാനത്തെ കാണിക്കുന്നു. എങ്കിലും ഒടുവിൽ ശിവനെ പാൎവ്വതിക്കു ലഭിച്ചതുപോലെ യോഗിയെ തനിക്കു ലഭിച്ചേക്കുമെന്നു നളിനിക്കുള്ള പ്രത്യാശയേയും അതു കുറിക്കുന്നു.

117. ഭഗണമദ്ധ്യഭൂവിൽ=നക്ഷത്ര സമൂഹത്തിന്റെ മദ്ധ്യസ്ഥാനത്തു്. കുപ്പിയ എന്നതിനോടാണ് നിന്നു എന്നതിനോടല്ല അന്വയിക്കേണ്ടതു്. വസിഷ്ഠഭാമിനി=അരുന്ധതീദേവി (അരുന്ധതി നക്ഷത്രത്തെ

വസിഷ്ഠനക്ഷത്രത്തിന്റെ ഭാൎയ്യയായിട്ടാണ വെച്ചിട്ടുള്ളത്. ഏല്ക്ക=സ്വീകരിക്ക. നിദ്രയിൽ=ഉറക്കത്തിൽ. സ്വപ്നങ്ങൾ ചിലപ്പോൾ ഒക്കുമെന്നു കവികൾ വിശ്വാസമുണ്ടായിരിക്കാം. അഥവാ അതു കവിസങ്കേതാനുകരണം മാത്രവുമാകാം.

118. വിരമിച്ചു=നിറുത്തി. നെടുമാൎഗ്ഗഖിന്നയായ് എന്നപോൽ= വളരെ വഴിപോയി ക്ഷീണിച്ചിട്ടെന്നപോലെ. ഭാരമൊഴിഞ്ഞപോൽ= ഭാരം ഇറക്കിയപോലെ. ഒന്നു ഇളച്ചു=കുറെ വിശ്രമിച്ചു (ഭാരം ചുമന്നു വളരെ നടന്നശേഷം അതു ഇറക്കി വിശ്രമിച്ചതുപോലെ, ദീൎഘകാലം കൊണ്ടു നടന്ന തന്റെ ദുഃഖഭാരം പറഞ്ഞൊഴിച്ചതിനെ സൂചിപ്പിക്കുന്നു. കഥ ദീൎഘനേരം പറഞ്ഞതുകൊണ്ടുള്ള ക്ഷീണത്തെയും കുറിക്കുന്നുണ്ട്. നെടുവീൎപ്പിയന്നവൾ=അവൾ നെടുവീൎപ്പിട്ടു.

119. ഭാവം=അന്തൎഗ്ഗതം. വയസ്യ=സ്നേഹിത. അഴലാൎന്നിടാതെയും=അവർ ദുഃഖിക്കാൻ ഇടവരുത്താതെയും. ആവിലേതരംതന്മനസ്സ്=ശുദ്ധമായ അനുഗ്രഹത്തിന്റെ മനസ്സ്. അലഞ്ഞിടാതെയും ഇളകാതെയും. ഈ വിധം=താഴെ പറയുന്നമാതിരി.

120. വാഴ്വതിന്നെഴുന്നമൂലം=വാഴ്വതിനുള്ള കാരണം. അനല്പം=അധികം സാഹസം എന്നതിന്റെ വിശേഷണം. ഏതുതാനാട്ടെ= എന്തുമാകട്ടെ; എന്തായാലും.

121. വൃത്തി=തൊഴിൽ.

122. നിജഗതാഗതങ്ങൾ=തന്റെ വരുംവരാഴികകൾ. ഈശനിശ്ചയം=ഈശ്വരേച്ഛ. അവന്നു ആശ നിഷ്ഫലവുമായ് വരുന്നു. ചിലപ്പോൾ ആശിയാതെ അഭീഷ്ടവും വരുന്നു. (ചിലപ്പോൾ ആഗ്രഹം വെറുതെയാകുന്നു: ചിലപ്പോൾ ആശിക്കാതെതന്നെ ഉദ്ദേശം സാധിക്കുന്നു എന്നു സാരം.)

123. സ്വാന്തകൎമ്മവശായ്തിരിഞ്ഞിടുന്നു=സ്വന്ത കൎമ്മം അനുസരിച്ചു തിരഞ്ഞുകൊണ്ടിരിക്കുന്നു. ബഹുജീവകോടികൾ=അനവധികോടിജീവന്മാർ. അന്തരാളേ=ആകാശം. ആകാശത്തിൽ പറന്നുകൊണ്ടിരിക്കെ ഒന്നിനോടു ചേരുന്ന അണുക്കളാണ നാം. അണുക്കളെപ്പോലെയാണ നമ്മൾ. അണുക്കൾ അന്തരാളഗതിയിൽ തമ്മിൽ ഒട്ടുന്നതു സ്വാഭാവികമാണ്. അതുപോലെയാണ ജീവന്മാർ തമ്മിൽ ഒട്ടുന്നതും.

124. എങ്കിലും=കൎമ്മാധീനനായി തിരിഞ്ഞുകൊണ്ടിരിക്കെ തമ്മിൽ കെട്ടുപെടുന്നവരാണ നമ്മൾ എങ്കിലും അറിയാതെ. ദേഹി=ജീവൻ

സ്നേഹമിയന്നു=സ്നേഹമാൎന്നു. സന്തതം=എപ്പോഴും. സാഹസങ്ങൾ തുട
രുന്നു=തുടങ്ങുന്നു. ഈശകൃപയാലെ=ദൈവകാരുണ്യത്താൽ. തന്മഹാമോ
ഹനിദ്ര ഉണരുന്നനാൾവരെ=തന്റെ വലിയ അജ്ഞാന ഉറക്കം ഉണരുന്ന
നാൾവരെ.

125. ഭവതി ഇങ്ങ്=(ഇവിടെ) കാട്ടിൽ ഒരു മഹാനൎത്ഥാവതൻ
കൂട്ടിലായ് (അതു) ഭാഗ്യമായി; ഞാൻ പോകട്ടെ. ശാന്തി=സമാധാനം
ഭവിക്കട്ടെ. ഇന്നിയും=ഇനിയും. വിധി=യോഗം. കൂടിയാകിൽ=വിധി
ഇടവരുത്തുകയാണെങ്കിൽ. അഥ=പിന്നെ. കാൺകയാം=കാണാം.

126. അവൻ ഇപ്രകാരം പറഞ്ഞുനടക്കുവാൻ ഒരുമ്പെട്ടു. അ
വൾ ഉടനെ പരിതപ്തയായ്=വളരെ ദുഃഖിച്ചു. വെളുത്ത്=വിളറി.
മൺപാവപോലെ. ഹതകാന്തിയായി=കാന്തി പോയവളായിട്ട്. ക്ഷ
ണം=ക്ഷണനേരം മിഴിച്ചുനിന്നു.

127. ചിന്തനൊന്തു=മനോവേദനയോടുകൂടി. ഉഴറി=വേഗത്തിൽ.
യാത്രചൊല്ലുമോ? അദ്ദേഹം പോകുന്നതുകൊണ്ടുള്ള മനോവേദന
നിമിത്തം അവൾക്കു യാത്ര പറയുവാൻ സാധിക്കയില്ലെന്നർത്ഥം. ഭീരു=
ഭയമുള്ള. അവൾ യമിയെ തടുക്കുമോ? ഭയംകൊണ്ടു അവൾക്കു
യമിയെ തടുക്കുവാനും സാധിക്കയില്ലെന്നർത്ഥം. സ്വാന്തസൗഹൃദനയ
ങ്ങൾ=തന്റെ സ്നേഹവും മര്യാദയും. ഓർത്തു=ഓർത്താൽ. ഉഴന്നു=പെ
ട്ടെന്ന്. അവൾ എന്തുചെയ്യും=അവൾക്കു പെട്ടെന്നു എന്തു ചെയ്യാൻ
സാധിക്കും. സ്നേഹം ഓർത്താൽ പോകാൻ സമ്മതിച്ചുകൂടാ. മര്യാദയോ
ർക്കുമ്പോൾ തടയാനും നിവൃത്തിയില്ലെന്നു സാരം. ഹാ! കഷ്ടം നടന്ന
വൻ=അവൻ നടന്നുകഴിഞ്ഞു.

128. കണ്ടുടൻ=അവൻ നടക്കുന്നതു കണ്ടിട്ട് ഉടനെ. കരൾ
അറുന്നപോലെഴുന്ന=ഹൃദയം പിളർന്നമാതിരി ഉണ്ടാകുന്ന. ഇണ്ടൽ
ഏറി=ദുഃഖം വർദ്ധിച്ചു. അഭിമാനമററു=അഭിമാനംവിട്ട്, നാണമി
ല്ലാതെ. കുണ്ണയാം കുരരിപോലെ=ദുഃഖിതയായ നാരപക്ഷിയെപ്പോലെ
(നാരപക്ഷി ഉറക്കെ ദീനസ്വരത്തിലാണ ശബ്ദിക്കുന്നതു്.) ദീനമാം
കുണ്ഠനാദമോടു=ദീനസ്വരത്തോടുകൂടി. ഉറക്കെ അഴുതു=ഉച്ചത്തിൽ കരഞ്ഞു
കൊണ്ട്. അവൾ ഓതിനാൾ=പറഞ്ഞു.

129. ഭവാന്റെകൂടെ വരുകെന്നപോൽ=അങ്ങയുടെകൂടെ കൊണ്ടുവരു
ന്നതായ. ഹൃദയനീതനായ്=ഹൃദയത്താൽ നയിക്കപ്പെട്ടിട്ടു (കൊണ്ടുപോൽ)
എന്നതു ഹൃദയനീതനായ് എന്നതിലെ ഹൃദനപദത്തിന്റെ മാത്രം വിശേ
ഷണമായി എടുക്കണം. 'ഇതും അന്ധനാം കുരുപതീനന്ദനൻ' പോലെയുള്ള

പ്രയോഗമാണ്) പ്രാണൻ=ജീവൻ. എന്നെ വെടിയുന്നിതേ=ഞാൻ മരിക്കുന്നു എന്നു സാരം. ജലം താണുപോം ചിറയെ മത്സ്യമെന്നപോൽ=വെള്ളം താണുപോകുന്ന ചിറയെ മത്സ്യം ഉപേക്ഷിക്കുന്നതുപോലെ. അലങ്കാരം ഉപമ.

130. വായുവിൽ അകന്നു=കാററുകൊണ്ടു അകന്നു. ക്രവിഅണഞ്ഞു തടവുന്നു=ക്രവികൊണ്ടു ആഞ്ഞുതപ്പുന്നു. ഏവം=മുൻശ്ലോകത്തിൽ പറഞ്ഞമാതിരി. ഉൻമുഖി=ഉൻമുഖിയായിട്ട്, മുഖം മേലോട്ടുപിടിച്ചുകൊണ്ട്. പുലമ്പിയെത്തി=പുലമ്പിക്കൊണ്ടു ചെന്നു. ഭുവിൽ=ഭൂമിയിൽ. തല്പദം=അദ്ദേഹത്തിന്റെ കാൽ. ഉപമ.

131. എന്റെ ഏകധനമങ്ങ്=എനിക്കുള്ള സർവ്വസ്വവും, ജീവനങ്ങ്=എന്റെ ജീവനും. എന്റെ ഭോഗമതും=ഭോഗവും, എന്റെ മോക്ഷവും. എന്റെ ഈശ!=എന്റെ നാഥ. ഈ പദാംബുജത്തിന്റെ സീമ=അങ്ങയുടെ ഈ പാദസ്ഥാനമാണ്, ഈ പാദമാണ്. ഇതുപോകിൽ=ഈ കാലു പോകിൽ. അങ്ങു നടക്കുകിൽ=അങ്ങുപോയാൽ. ഇല്ലഞാൻ=ഞാൻ പിന്നെ ഇല്ല. ഞാൻ മരിക്കും എന്നർത്ഥം. അലങ്കാരം മാലാരൂപകം.

132. ആർദ്രൻ ആര്യൻ=ദയാലുവായ അങ്ങ്. അന്യഥാകരുതി=മററുവല്ലതും കരുതി. ഈ സന്നധൈര്യയെ=ധൈര്യം കുറഞ്ഞ എന്നെ (ധൈര്യം കുറഞ്ഞതുകൊണ്ടു പറയേണ്ടതു എനിക്കു പറയുവാൻ കഴിഞ്ഞില്ലെന്നു വരാം. എന്നോ ഇനി ജീവിക്കാൻ സാധിക്കാത്തവളെന്നോ സൂചിപ്പിക്കുന്നതായി എടുക്കണം.) ത്യജിക്കൊലാ=ഉപേക്ഷിക്കല്ലെ. ഒരു ശിഷ്യയായി നിത്യവും കൂടെ താമസിച്ചു പാദശുശ്രൂഷചെയ്യുവാൻ മാത്രം അനുവദിച്ചാൽ ഞാൻ കൃതാർത്ഥയാകും എന്നു ഉത്തരാർദ്ധത്തിന്റെ സാരം.

133. ഇതുമൊഴിഞ്ഞ് നഖംപചാശ്രുവാൽ=നഖം ചുടുന്ന (അത്യുഷ്ണമായ) കണ്ണീരിനാൽ. സതി=പതിവ്രതയായ അവൾ. കോമളം തൽപദം=കോമളമായ. അദ്ദേഹത്തിന്റെ കാൽനനച്ചു. മേൽപ്രകാരം പറഞ്ഞു അവൾ കരഞ്ഞു എന്നു സാരം. അർത്ഥാന്തരന്യാസം.

134. കൃപണഭാവം=ദീനഭാവം. പാഴിൽ=വെറുതെ, ഫലമില്ലാതെ. അഴൽ (ദുഃഖം) ആകുന്ന ആഴി ആണ്ടൊഴാലാ (സമുദ്രത്തിൽ വീണു മുങ്ങിപ്പോകല്ലെ.) അലങ്കാരം കാവ്യലിംഗവും രൂപകവും.

135. പാവനാംഗി=പരിശുദ്ധ (പിഴയ്ക്കാത്തവളെ എന്നു സാരം.) ലോഭനീയം=കൊതിക്കത്തക്കതു്. ഭാവിയായതു=അതു (സൌവർണ്ണം)

ഭാവിക്കരുതു് (വെക്കരുതു്.) ചിതാശവങ്ങൾ=ചുട്ടടയിലെ ശവങ്ങൾ. അസ്ഥിരനശ്വരങ്ങൾ=അസ്ഥിരങ്ങളും അനിശ്ചിതങ്ങളുമായവ (ശരീരാദി കളിൽ എന്നു സാരം) ശവങ്ങളിൽ പൂവുപോലെ ശരീരാദികളിൽ നിന്റെ സ്നേഹം വെക്കരുതു് എന്നു സാരം. അലങ്കാരം ഉപമ.

136. അതിൽ സ്നേഹംമൂലം (ഏകമായ സത്യത്തിൽ സ്നേഹം കാരണം) മോഹനം ഭുവനസംഗം (മോഹിപ്പിക്കുന്ന ലോകബന്ധത്തെ) ഞാൻ വെടിഞ്ഞു എന്നന്വയം.

137. ആപ്തസത്യൻ=സത്യത്തെ (പരമാർത്ഥവസ്തുവിനെ) സംക്ഷാൽകരിച്ചവെന്നു്. അവിയോഗമാം=വേർപെടാത്തതായ. സുഖംപ്രാപ്തമാം=സുഖം കിട്ടും. രഹസ്യം ഓതുവാൻ=ഞാൻ രഹസ്യം പറയാം. ആപ്തസത്യനവിയോഗമാം സുഖം പ്രാപ്തമാം എന്നതാണു് ആ രഹസ്യം. ആപ്തൻ=വിശ്വാസയോഗ്യൻ, ജ്ഞാനി. ദീപ്തദീപശിഖപോലെ. തെളിഞ്ഞ (തെളിച്ച എന്നും എടുക്കാം) വിളക്കിൻ ജ്വാലപോലെ ഉപമ.

138. ഹൃതയായ്=ആകൎഷിക്കപ്പെട്ടവളായിട്ടു്, അപഹൃതചിത്തവൃത്തയായിട്ടു്. ദിവ്യൈക്യനിർവൃതികരോജ്ജ്വലാനനം=അലൌകികമായ ഐക്യസുഖത്തെ കൊടുക്കുന്നതും പ്രകാശിക്കുന്നതുമായ മുഖം. അവന്റെ ആനനം ഹൃതയായ് നോക്കിനിന്നു എന്നോ നോക്കി ഹൃതയായ് നിന്നു എന്നോ അന്വയം. വാക്കിനാലപരിമേയം=വാക്കുകൊണ്ടുപറവാൻ സാധിക്കാത്തതു്. മഹാവാക്യതത്വം=മഹാവാക്യത്തിന്റെ പൊരുൾ. തത്വമസി (അതു നീയാണു് അതായതു ബ്രഹ്മം നീതന്നെ) എന്നതാണു് മഹാവാക്യം. ശാശ്വതം=നിത്യം. തത്വം എന്നതിന്റെ വിശേഷണം.

139. ശങ്കപോയ്=സംശയം തീൎന്നു. ശിശിരവായു=ശീതക്കാററു്. പുളകം അങ്കുരിച്ചു=രോമാഞ്ചം ഉണ്ടായി. പങ്കഹീന=പാപമില്ലാത്തവൾ. ഘനനാദഹൃഷ്ടം=ഇടിനാദംകൊണ്ടു വിടൎന്നതു് (പൂവിടൎന്നതു്) കടമ്പിന്റെ കൊമ്പുപോലെ അവൾ വിറച്ചു. ശിശിരവായു രണ്ടുപക്ഷത്തിലും യോജിക്കും. അവളുടെ പുളകത്തിന്റെ സ്ഥാനത്തു കടമ്പിന്റെ പൂവിടരുന്നതും അവന്റെ സംസാരം ഇടിനാദംപോലെ ഗംഭീരമെന്നും ഗ്രഹിക്കണം.

140. അന്തരുത്തടരസാബ്ധിഭംഗഹതയായ്=അകത്തു (അന്തഃ) കരകവിയുന്ന (ഉത്തടം) കരയിടിയുന്നതു എന്നു വല്ലിയുടെ പക്ഷത്തിൽ) പരമാനന്ദവീചികൊണ്ടു (രസാബ്ധിവെള്ളത്തിന്റെ തിരകൊണ്ടെന്നു വല്ലി

പക്ഷത്തിൽ) നില്ക്കുവയ്യാത്തവളായിട്ടു(ദുഃസ്ഥ വീഴാറായതായിട്ടു എന്നു വല്ലിപക്ഷത്തിൽ) തടവല്ലി=തീരത്തിലെ ലത. സതി=പതിവ്രത. ചാഞ്ഞു=വീഴാൻഭാവിച്ചു. സ്വാന്തമെയ് വികലമായപോൽ അണഞ്ഞു=സ്വന്തം ശരീരത്തിനു കേടുപററിയാലുള്ളത്ര താല്പര്യത്തോടുകൂടി അടുത്തുചെന്നു. അന്തരം=മദ്ധ്യേ. ഇടയ്ക്കു വീഴാതെ. നിയമി=യോഗി. അലങ്കാരം ശ്ലിഷ്ടോപമ.

141. ശാന്തവീചി=അടങ്ങിയ ഓളം. സംക്രാന്തഹസ്തം=കയ്യുകൾ തമ്മിൽ പകൎന്നു, തമ്മിൽ കെട്ടിപ്പിടിച്ചു എന്നു സാരം. കയ്യുകൾ തമ്മിൽ ചേരുന്നതിനെ അലകൾ ചേരുന്നതിനോടും ഉടൽ തമ്മിൽ ചേരുന്നതിനെ നാളങ്ങൾ തമ്മിലും കാന്തികൾ തമ്മിലും ചേരുന്നതിനോടും ഉപമിച്ചിരിക്കുന്നു. മാലോപമ.

142. ധന്യം=കൃതാൎത്ഥം. കരണസത്വയുഗ്മം=കരണങ്ങളുടെയും സത്വങ്ങളുടെയും യുഗ്മം (അവരുടെ ശരീരങ്ങളും മനസ്സുകളും എന്നും എടുക്കാം.) ആത്മാക്കളും എന്നു സാരം. അന്യോന്യലീനം തമ്മിൽ ലയിച്ചു. അറിവററു=മറന്നു. അന്യദുർല്ലഭം=അന്യൎക്കു കിട്ടാൻ പ്രയാസമുള്ളതു്. കേവലസുഖം=പരമാനന്ദം. സമാസ്വദിച്ചു=ശരിയായി അനുഭവിച്ചു.

143. അവളിയന്ന ആ സുഖം താദൃശം ഭേദമില്ല=അവൎക്കുണ്ടായ സുഖംഅങ്ങിനെയുള്ളതുതന്നെ, വ്യത്യാസമില്ല. സകലഭോഗ്യം=എല്ലാവൎക്കും അനുഭവിക്കത്തക്കതു്. ഖേദലേശം=ദുഃഖലേശം. വിച്ഛേദഭീതി=നശിക്കുമെന്ന ഭയം.

144. ചാരുഹാസ=മനോഹരമായ പുഞ്ചിരിയോടുകൂടിയവൾ. അറിവെന്നി=അറിയാതെ. ചരമമേഘവൃഷ്ടി=അവസാനമേഘത്തിന്റെ മഴ. ധാരയാൽ=(കണ്ണീരിന്റെ) ഒഴുക്കിനാൽ. ധീരധീ=ധീരചിത്തൻ. അലങ്കാരം ഉൽപ്രേക്ഷയും വിശേഷോക്തിയും.

145. ഓമലാൾ=സുന്ദരി. നിൎഗ്ഗമിച്ചു=പുറപ്പെട്ടു. ഓം ഇതി=ഓം എന്നു. ശ്രുതിനിഗൂഢം=വേദം അകത്തു ഒതുങ്ങിയ. വൈഖരി=ശബ്ദം, ഓംകാരം എന്നു സാരം. ധാമം=തേജസ്സ്. ധാമം മിന്നൽപോലെ ഉയൎന്നു ആകാശത്തിൽ മാഞ്ഞു എന്നതു ഒരു യോഗവിശ്വാസമായിരിക്കണം.

146. നിശ്ചലപ്രാണയായ്=പ്രാണൻ നിന്നവളായിട്ടു. (മരിച്ചുഎന്നു സാരം) വായു വിരമിച്ചു=കാററു നിന്നു. കേതു=കൊടിമരം. പതാക=കൊടിക്കൂറ. അവൾ അവന്റെ മാറിൽ വീണു എന്നന്വയം. ആശാന്റെ സുപ്രസിദ്ധ ഉപമകളിൽ ഒന്നാണിതു്.

147. അകമലഞ്ഞു=സംഭ്രമിച്ചു. സംയമം=മനോനിരോധം. നെടുതായ് വീർത്തു=നെടുവീർപ്പിട്ടു. പട്ടിടഞ്ഞതനു=പട്ടുപോലുള്ള ശരീരം(അവളുടെ ശരീരം.)

148. സ്തബ്ധമായ് ഹൃദയം=ഹൃദയം നിന്നു. ഭാരമേറി=കനംകൂടി (ശവമായതുകൊണ്ട്.) പുഷ്പഹാരമൃദുമെയ്. പൂമാലപോലെ മൃദുവായ ശരീരം. സുപ്തി=ഉറക്കം. ലയം=മോഹാലസ്യം. യോഗം=സമാധി.

149. ബാഹ്വന്തരം=മാറിടം, നെഞ്ചു്. ചരമശയ്യ=മരണക്കിടക്ക.

150. സ്നേഹഭാജനതയാന്ന=അവളുടെ സ്നേഹത്തിന്ന ഭാജനമായ. ഹൃത്തിതിൽ=എന്റെ ഈ ഹൃത്തിൽ. പാററ അതിന്റെ ഇഷ്ടവസ്തുവിരിക്കുന്ന പാത്രത്തിൽ ചത്തു കിടക്കുന്നതു സാധാരണയാണ്. മോഹമാന്ന=ബോധക്ഷയമാന്ന. പരമാംമഹസ്സ്=പരബ്രഹ്മത്തെ. തഴുകിക്കഴിഞ്ഞു=പ്രാപിച്ചുകഴിഞ്ഞു. അലങ്കാരം ശ്ലിഷ്ടോപമ.

151. തനുഭൃത്തുകൾ=ശരീരികൾ. അസുബന്ധം=പ്രാണബന്ധം. പരിപാകം=വേകൽ, ദുഃഖം. അലങ്കാരം വിഷമം.

152. മലര്=പൂവ്. തൃണാഞ്ചലം=പുല്ലിൻതുമ്പ്. ഹിമബിന്ദു=മഞ്ഞുതുള്ളി. വപുസ്സ്=ശരീരം.

പൂവ് അടയാനും മഞ്ഞുതുള്ളി വീഴാനും കുറേ പ്രയാസമുണ്ടായെക്കാം അവകൂടി നിന്റെ മരണസുഖം കൊതിച്ചേന്നുവരാം. അതു അത്ര എളുപ്പമായിരുന്നു എന്നു സാരം.

153. മധുരീകരിച്ചു=മധുരിപ്പിച്ചു്. സുകുമാരോചിതന=മൃദുവായ ആത്മാവുള്ളവൾ. ഭവജ്ജിതൻ=നിന്നാൽ തോല്പിക്കപ്പെട്ടവൻ. ജന്തുഭീകരൻ=ജീവികൾക്ക ഭയം ജനിപ്പിക്കുന്ന കൈകളോടുകൂടിയവൻ. ഖരൻ=ക്രൂരൻ. യമൻ=കാലൻ.

154. ജാതസൗഹൃദം=സ്നേഹത്തോടുകൂടി. ജാത=കുട്ടി.

155. ഈ ഭോഗലോപനം=ഭോഗംകൊണ്ടു കൊതിപ്പിക്കുന്നതായ. ഈ ജഗത്തിൽ=ഈ ലോകത്തിൽ. ത്യാഗം ഏവനുവരും=ആക്കും ത്യാഗം വരില്ല. അതു്=ഈ ലോകം. നീ വെടിഞ്ഞു=നീ വിട്ടു. അലങ്കാരം കാവ്യലിംഗം.

156. വിഗതരാഗം=രാഗമററ. അലങ്കാരം ഭേദകാതിശയോക്തി.

157. കോരകം=മൊട്ട്. മധു=തേൻ പ്രണയം=അനുരാഗം. അലങ്കാരം ഉപമ.

158. ചിരസമാഗമം=വളരെക്കാലം കൂടീട്ടുള്ള ചേർച്ച അല്ലെങ്കിൽ കൂടിക്കാഴ്ച. അനുതപിക്ക=പശ്ചാത്തപിക്ക.

159. ബദ്ധരാഗം=രാഗത്തോടുകൂടി. വനവായു ലീനമായ്=കാട്ടിലെക്കാററിൽ ലയിച്ചു. സിദ്ധസന്തതി=സിദ്ധസമൂഹം. സിദ്ധന്മാർ=ഒരുവക ദേവജാതികൾ.

160. ആകുലത്വം=വ്യസനം. കുലീനഗുണദീപിക=ശ്രേഷ്ഠഗുണങ്ങൾക്കു ദീപമായുള്ളവൾ.

161. വേണി=മുടി. നിർത്ധരശ്രേണി=അരുവിക്കൂട്ടം. ക്ഷോണി=ഭൂമി. കന്ദരനിരുദ്ധകണ്ഠ=ഗുഹകളിൽ തടഞ്ഞ ശബ്ദത്തോടുകൂടി. അലങ്കാരം രൂപകവും ഉൽപ്രേക്ഷയും.

162. നീലവിൺനടു=നീലആകാശത്തിന്റെ നടുവിൽ. ഭാനു=സൂര്യൻ. അലങ്കാരം ഉൽപ്രേക്ഷ.

163. ഉപദേശഭാജനം=ഉപദേശത്തിനുപാത്രം, ശിഷ്യജനം.

164. സിദ്ധിയാന്ന=സമാധിയായ. മഹിതതീർത്ഥഭൂമി=ശ്രേഷ്ഠമായ പുണ്യസ്ഥലം.

165. ധർമ്മലോപം=ധർമ്മത്തിനു കുറവ്. ധർമ്മം=സുഖം. വ്യഥ=ദുഃഖം.

166. ഉരഃസ്ഥമയററ്=ഉള്ളിലെ ഉറപ്പുവിട്ട്. ഈവണ്ണം അരുളി=പിന്നെയും ആ മഹാൻ നിജയമം ആന്റ എന്നു് അന്വയം. ഹൃദയലീനഹേതുവാൽ=ഉള്ളിൽ ലയിച്ചകാരണംകൊണ്ടു്. ഭൂകമ്പം ഉണ്ടാകുന്നതു്; ഭൂമിയുടെ അന്തർഭാഗത്തുള്ള കാരണംകൊണ്ടാണല്ലോ. യോഗി ഉരഃസ്ഥമയററ് പ്രേമഗൌരവമിയന്നവാണതിനെ ഭൂമി ചലിക്കുന്നതുപോലെയാണു് കരുതിയിരിക്കുന്നതു്. ഇതു യോഗിയുടെ ഉറപ്പിന്റെയും അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ അടിയിൽകിടന്ന പ്രേമത്തിന്റെയും ശക്തിയെ കാണിക്കുന്നു. അലങ്കാരം ദൃഷ്ടാന്തവും കാവ്യലിംഗവും.

167. കൃതനിയമ=അനുഷ്ഠാനങ്ങൾ കഴിഞ്ഞവൾ. കാഷായവേ-ഷ=കാവിവേഷമുള്ളവൾ. മൃതതനു=ശവം. ഹതശിശു=കൊല്ലപ്പെ കിടാവ്. ദീന=ദുഃഖിത. ധേനു=പശു. അലങ്കാരം ഉപമ.

168. ആമന്ത്രണംചെയ്തു=വിളിച്ചു. മിളിതയമിവപുസ്സായ=തമായ യമിയുടെ ശരീരത്തോടുകൂടിയതായ (യമിയുടെ ദേഹത്തെ

ചെന്നിരിക്കുന്നതു് എന്നു സാരം) ദളിതഹൃദയ=പിളൎന്ന ഹൃദയത്തോടു കൂടി. (വലിയ ദുഃഖമുള്ളവളെന്നു സാരം) ശാന്തി=ശാന്തിക്കാരൻ. ബിംബം=വിഗ്രഹം. ഗളിതസുഷമം=കാന്തിപോയതു്; വാടിയതു്. നിർമ്മാല്യമാല്യം=ചാത്തിക്കഴിഞ്ഞ മാല. ദളിതഹൃദയ എടുത്താൾ എന്നു അന്വയം. അലങ്കാരം ഉപമ.

169. അന്യോന്യസാഹ്യമൊട്ടു്=അന്യോന്യം സഹായിച്ചു്. (രണ്ടു പേരുംകൂടി എന്നു സാരം.) നീലകംബളസ്തരത്തിൽ=പച്ചപ്പുല് വിരിച്ചതിൽ. വിന്യസ്തമാക്കി=കിടത്തി. വന്യേഭഹസ്തഗളിതം=കാട്ടാനയുടെ തുമ്പിക്കൈയിൽനിന്നു വീണതു്. ബിസപുഷ്പ=താമരപ്പൂവു്. അന്യൂനദീനത=ഏററവും ദയനീയത. ശുഭ=ശോഭ.

170. അല്പംവലഞ്ഞു=കുറെ ദുഃഖിച്ചു. വൃത്തം=ചരിതം. ഉല്ല[illegible] ബോധർ=ജ്ഞാനികളായവർ. ചെൽപ്പൊങ്ങും=പ്രസിദ്ധമായ. ഗ[illegible] ജ=ശ്രീപാർവ്വതി. ചേവടി=പാദം. കല്പിച്ചു=തീർച്ചപ്പെടുത്തി. ഖനനം കുഴിച്ചിടൽ. വരയോഗിയോഗ്യം ശ്രേഷ്ഠയോഗികൾക്കു തക്കതായ.

171. നിവാപവിധി=ഉദകക്രിയ. നിക്ഷിപ്തം=നിക്ഷേപം. ശ[illegible] സ്തരം=ശവക്കല്ലു്. ക്രൂരർ=ലുബ്ധർ, പ്രാകൃതർ. പ്രവാസം=വിദേശവാസം. ദിവാകരൻ=ആ പേരുള്ള നായകൻ, സൂൎയ്യൻ എന്നും. അലങ്കാരം ശ്ലേഷവും സമാസോക്തിയും.

172. ലോകക്ഷേമോൽസുകൻ=ലോകക്ഷേമതല്പരൻ. ഏകാന്തശുദ്ധം=ഏററവും നിർമ്മലമായതു്. അംശു=പ്രഭ. ഇനമയൂഖങ്ങൾ=സൂൎയ്യകിരണങ്ങൾ. അലങ്കാരം അൎത്ഥാന്തരന്യാസവും ദൃഷ്ടാന്തവും.

173. അമോഘം=സഫലമായി. അവസിതിവിധി=അവസാനകൃത്യം. അവിദിതതനുപാതം=ശരീരനാശം അറിയാത്ത. വിസ്മയോഗം=അത്ഭുതകരമായ യോഗം. ആൎജ്ജിച്ചു=സമ്പാദിച്ചു. അവിസുഖം=നിത്യസുഖം. ബ്രഹ്മഭൂയം=ബ്രഹ്മഭാവം. ആ മഹാൻ ബ്രഹ്മമാകുന്ന നിത്യസുഖം പ്രാപിച്ചു എന്നു സാരം.

---